വാല്യം – 25 ലക്കം – 11 നവംബർ 2012 വില – 10 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം





















ചെങ്ങന്നൂർ ഭദ്രാസന സണ്ടേസ്കൂൾ

## കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം



# വാഴുക നീണാൾ...

ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്

മലങ്കര നസ്രാണിയുടെ സ്വത്വബോധത്തിന്റെയും ആത്മാഭിമാനത്തിന്റെയും ആഭിജാത്യത്തിന്റെയും പദവിയുടെയും ആവിഷ്കാരമാണ് പൗരസ്ത്യ കാതോലിക്കേറ്റ്. വി. മാർത്തോമ ശ്ലീഹായുടെ ശ്ലൈഹിക പൗരോഹിത്യ പാരമ്പര്യ വഴിയിൽ ക്രിസ്തു ശാസ്ത്രം ഉയർത്തി പിടിക്കാൻ ഭാരതത്തിലെ ദേശീയ സഭയായ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സാധിച്ചിട്ടുണ്ട്. ചരിത്രവഴിയിൽ നിരവധി കടന്നാക്രമണങ്ങളും കൈയടക്കലും അതിക്രമങ്ങളും അധിനിവേശവും കീഴ്പ്പെടുത്തലുകളും ഉണ്ടായിട്ടും സഭയുടെ നിലനില്പ്പിനായുള്ള പോരാട്ട പാതയിൽ അടി പതറാതെ പൂർവ്വപിതാക്കന്മാർ ഈ സഭയെ നയിച്ചു.

1653-ലെ കൂനൻ കുരിശ് സത്യത്തിലൂടെ റോമൻ അധിനിവേശത്തെയും 1836 ലെ മാവേലിക്കര പടിയോലയിലൂടെ നവീകരണ വിശ്വാസ ശ്രമങ്ങളെയും 1889 റോയൽ കോടതി വിധിയിലൂടെ അന്ത്യോക്യൻ സഭാ തലവന്മാരുടെ ലൗകിക ഭൗതിക അധികാര മോഹത്തെയും മലങ്കരയിലെ നസ്രാണി സമൂഹം ശക്തമായി ചെറുത്ത് തോല്പിച്ചു. സഭയുടെ തദ്ദേശീയവും ആചാരപരവുമായ വിശ്വാസ സംഹിതകൾ ഒരു വൈദേശിക ശക്തികൾക്കും അടിയറ വയ്ക്കുവാൻ നസ്രാണി സമൂഹം തയ്യാറായില്ല. കാലാകാലങ്ങളിൽ കടന്നുവന്ന ബാഹ്യ ഇടപെടലുകളിൽ നിന്ന് നല്ല മൂല്യങ്ങൾ പകർത്തുവാൻ സഭയ്ക്ക് കഴിഞ്ഞിട്ടുണ്ട്. എന്നാൽ സഭയുടെ തനിമയും സ്വാതന്ത്ര്യവും സ്വയം ശീർഷകത്വവും സ്വത്വബോധവും പണയം വയ്ക്കാൻ സഭാ മക്കൾ ഒരുക്കമല്ലായിരുന്നു എന്നത് കാലം തെളിയിച്ച ചരിത്ര സത്യം.

സഭാ പിതാക്കന്മാരുടെ ശക്തമായ നേതൃത്വവും പ്രാർത്ഥനാ ജീവിതം മൂല്യാധിഷ്ഠിതമായ ധന്യജീവിതവും നിയോഗ ബോധ്യവും സഭാനൗകയെ പ്രക്ഷ്ബ്ധമായ കാലസാഗരത്തിൽ ആടിയുലയാതെ മുന്നോട്ട് നയിക്കാൻ സഹായിച്ചു. മാർത്തോമൻ ശ്ലൈഹിക പൗരോഹിത്യ പൈതൃകം നഷ്ടപ്പെടാതെ എന്നും കാത്തു സൂക്ഷിക്കുവാൻ നമ്മുടെ പിതാക്കന്മാർക്കു സാധിച്ചു. പേരിനും പദവിക്കും അലങ്കാരത്തിനും ആയിരുന്നില്ല അത്.

അനന്യ പ്രാധാന്യമുള്ള മലങ്കരയിലെ പൗരസ്ത്യ കാതോലിക്കേറ്റ് ശ്ലൈഹിക പൗരോഹിത്യ പാരമ്പര്യ പാതയിലെ സുപ്രധാന നാഴികക്കല്ലാണെന്ന് 1912 ലും 1913 ലും നിരണത്തു നിന്നും പരുമലയിൽ നിന്നും പരി. അബ്ദേദ് മിശിഹ പാത്രിയർക്കീസ് പുറപ്പെടുവിച്ച കല്പനകളിൽ വ്യക്തമാണ്. ഇത് പേർഷ്യയിലേയോ അന്ത്യോക്യയിലേയോ തുടർച്ചയോ പുനരാവിഷ്കാരമോ അല്ല മറിച്ച് “വി. മാർത്തോമ ശ്ലീഹയുടെ ഇന്ത്യയിലെ സിംഹാസനത്തിൽ” എന്ന് പ്രത്യേകമായി എടുത്ത് പറഞ്ഞിരിക്കുന്നു. ഒന്നാം നൂറ്റാണ്ടു മുതലുള്ള അപ്പോസ്തോലിക പൗരോഹിത്യ പാരമ്പര്യവഴിയിലെ മാർത്തോമൻ പൈതൃക സംസ്ക്കാരത്തിന്റെ ആവിഷ്കാരമാണ് പൗരസ്ത്യ കാതോലിക്കേറ്റ്.

നമ്മുടെ സഭാ ജീവിതത്തിൽ ഈ പാരമ്പര്യ വഴിയിൽ അഭിമാനം കൊള്ളുന്നതോടൊപ്പം സഭയോടുള്ള കൂറും ഭക്തിയും ഊട്ടിയുറപ്പിക്കുന്നതിനും വിശ്വാസ ആരാധന ജീവിതത്തിൽ അണുവിട വ്യതിചലിക്കാതെ മുന്നേറുവാനും നമുക്ക് സാധിക്കണം. കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങളുടെ ഈ വേളയിൽ മലങ്കര നസ്രാണിയുടെ അന്തസ്സും ആഭിജാത്യവും നിലനിർത്താൻ നമുക്ക് സാധിക്കട്ടെ. നമ്മുടെ പിതാക്കന്മാർ ത്യാഗജീവിതത്തിലൂടെ നേടി തന്ന സ്വാതന്ത്ര്യത്തിന്റെയും സ്വയം ശീർഷകത്വത്തിന്റെയും സ്വത്വബോധത്തിന്റെയും നല്ല അനുഭവങ്ങൾ നമ്മുടെ ജീവിതത്തിലേക്ക് പകർത്തുവാൻ കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങളിലൂടെ നമുക്ക് സാധിക്കട്ടെ.

*മാർത്തോമ ശ്ലീഹായുടെ സിംഹാസനം നീണാൾ വാഴട്ടെ.*

വാല്യം – 25 ലക്കം – 9

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org





**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 100 |
| 2 വർഷം | ₹ 200 |
| 5 വർഷം | ₹ 450 |
| 15 വർഷം | ₹ 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 5000 |
| Front Inner B/W | ₹ 3000 |
| Back Inner B/W | ₹ 2500 |
| Favours Recived | ₹ 500 |




## താളുകളിൽ....

നവംബർ – 2012

**ഇടയപത്രിക**

# "സ്വത്വ പ്രഖ്യാപനം"



മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങളുടെ പരിസമാപ്തിയോടനുബന്ധിച്ച് വിവിധ മാധ്യമങ്ങൾ വഴിയായും മറ്റ് സമ്മേളനങ്ങൾ വഴിയായും കാതോലിക്കേറ്റിന്റെ ചരിത്രവും പ്രസക്തിയും ബോധവൽക്കരിക്കപ്പെട്ടു. ശതാബ്ദി ആഘോഷങ്ങൾക്കുശേഷം ഇനി എന്ത് എന്ന ചോദ്യം പല ഭാഗത്തുനിന്നും പലരും ഉന്നയിച്ചിട്ടുണ്ട്. അതിലേക്ക് പല നിർദ്ദേശങ്ങളും സമർപ്പിച്ചു കഴിഞ്ഞു.

ഈ വിഷയത്തെപ്പറ്റി നാം ചിന്തിച്ചതിൽ, 'നാം ആരാണ്' എന്ന അവബോധം ഓരോ സഭാംഗത്തിന്റെയും ഉള്ളിലും ഉറയ്ക്കുക എന്നതാണ് ഏറ്റവും അടിസ്ഥാനപരമായി വേണ്ടത് എന്ന് നമുക്ക് ബോധ്യപ്പെട്ടു. മലങ്കര നസ്രാണി എന്നതിൽ അഭിമാനിക്കാനും സഭാസ്നേഹം ഉള്ളിൽ നിറയാനും ചുരുങ്ങിയ വാക്കുകളിൽ ഒരു സ്വത്വപ്രഖ്യാപനം ഉണ്ടാകേണ്ടതാണ് എന്ന് നമുക്ക് തോന്നി. മനഃപാഠമാക്കി ഓരോ തവണയും ഇത് ഉരുവിടുമ്പോൾ ഒരു മലങ്കര നസ്രാണി എന്ന നിലയിൽ താൻ ആരാണ് ഓരോരുത്തർക്കും സ്വയം ബോധ്യപ്പെടുന്ന ലളിത പാഠം.

ഈ വിഷയത്തെക്കുറിച്ച് നാം പലരുമായി കൂടിയാലോചിച്ചതിൽ നിന്നും ഉരുത്തിരിഞ്ഞ ഒരു സ്വത്വ പ്രഖ്യാപനം ചുവടെ ചേർക്കുന്നു.



*ഞാൻ*
*മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ അംഗമാണ്*
*എന്റെ സഭയുടെ അദൃശ്യ തലവൻ ദൈവമാണ്.*
*ഇന്ത്യയിൽ സഭ സ്ഥാപിച്ചത്*
*നമ്മുടെ കർത്താവിന്റെ അപ്പോസ്തോലന്മാരിൽ ഒരുവനായ*
*പ. മാർത്തോമ്മാശ്ലീഹായാണ്.*
*എന്റെ സഭയുടെ ദൃശ്യ തലവൻ*
*പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന*
*പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമാണ്.*
*എന്റെ സഭ കാതോലികവും ശ്ലൈഹീകവും ഏകവും വിശുദ്ധവുമാണ്.*
*വി. വേദപുസ്തകത്തിൽ അധിഷ്ഠിതവും*
*മൂന്നു പൊതുസുന്നഹദോസുകൾ നിർവചിച്ചതുമായ*
*ഓർത്തഡോക്സ് വിശ്വാസമാണ് എന്റേത്*
*വി. കൂദാശകളിലും പൗരോഹിത്യത്തിലും ഞാൻ വിശ്വസിക്കുന്നു.*
*പ. ദൈവമാതാവും പരിശുദ്ധന്മാരുമായുള്ള സംസർഗത്തിലും*
*മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയിലും ഞാൻ വിശ്വസിക്കുന്നു.*
*എന്റെ സഭ ഒരു വിദേശ സഭയുടെയും കീഴിലല്ല.*
*സഭയുടെ സ്വാതന്ത്ര്യം എന്റെ ജന്മാവകാശമാണ്.*
*മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ അംഗമായതിൽ*
*ഞാൻ അഭിമാനം കൊള്ളുന്നു.*

നാം അംഗമായിരിക്കുന്ന സഭയോടും സഭാ വിശ്വാസത്തോടും കൂറും ഭക്തിയും ഊട്ടിയുറപ്പിക്കുവാൻ ഈ സ്വത്വ പ്രഖ്യാപനം സഹായിക്കട്ടെ എന്ന് ആശംസിക്കുന്നു.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

# നസ്രാണിയെന്നതിൽ അഭിമാനിക്കുക

(കോട്ടയം എം. ഡി. സെമിനാരി ഹയർ സെക്കൻഡറി സ്കൂൾ +2 വിദ്യാർത്ഥി **എം. തോമസ് കുറിയാക്കോസ്** 2012 നവംബർ 2–ന് പരുമല സെമിനാരിയിൽ നടന്ന എം.ജി.ഒ.സി.എസ്.എം. വിദ്യാർത്ഥി സംഗമത്തിൽ നൽകിയ ശതാബ്ദി സന്ദേശം)

മലങ്കരേ പരിപവന ചരിതേ മഹിതേ മാതാവേ
വിലങ്ങഴിഞ്ഞൊരു വിശ്രുത സഭയേ നീ സൗഭാഗ്യവതി
ബന്ധനമറ്റു കരഗതമായി പൂർവ്വ സ്വാതന്ത്ര്യം
ഹന്ത! മലങ്കര സഭയേ തൂവുക സന്തോഷാശ്രുകണം

നൂറ്റാണ്ടുകൾ നീണ്ടുനിന്ന കാർമേഘവും ഇരുട്ടും ഭേദിച്ച്, തേജോമയനായ സൂര്യനായി മലങ്കരയിൽ ഉദയം ചെയ്ത പൗരസ്ത്യ കാതോലിക്കേറ്റിന് ഇന്നു നൂറു വയസ്സ്. *ചെറിയ ആട്ടിൻ കൂട്ടമേ ഭയപ്പെടേണ്ട* എന്ന പ്രഖ്യാപനവുമായി മാർതോമ്മൻ നസ്രാണികൾക്ക് പുതിയ ദിശാബോധം പകർന്നു നൽകിയ കാതോലിക്കേറ്റേ, ആ കാതോലിക്കേറ്റിന്റെ പ്രൗഡിയായ പ. പിതാവേ, മലങ്കര നസ്രാണി പൈതൃകം പേറുന്ന സഹോദരങ്ങളെ, നിങ്ങൾക്കെന്റ നമസ്ക്കാരം.

55 – ന്റെ ചെറുപ്പത്തിൽത്തന്നെ നീതിയുടെ കിരീടവുമായി സ്വർഗ്ഗത്തിലേക്കു കരേറി മുകളിലാകാശങ്ങളിലിരുന്ന് സകല ലോകത്തിനും വേണ്ടി മുട്ടിപ്പായി അപേക്ഷിക്കുന്ന പരി. പരുമല മാർ ഗ്രിഗോറിയോസ് എന്ന പരുമല കൊച്ചുതിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന പരുമല എന്ന ഈ പുണ്യഭൂമി. ഇവിടം ഒരു അത്ഭുതമാണ്.

പമ്പാനദിയുടെ കൈവഴികളിലൂടെ ഒഴുകിയെത്തുന്ന ഭാരത സംസ്ക്കാരത്തിന്റെയും ആചാര സംശുദ്ധിയുടെയും മന്ദമാരുതൻ ആത്മാവിനെപ്പോലും ത്രസിപ്പിച്ച് കടന്നു പോകുന്നയിടം. ചരിത്രം ഓർമ്മിക്കുന്നവർക്ക് 6–ാം കതോലിക്കാ മുതൽ ഇങ്ങോട്ട് തുടർച്ചയായി മൂന്ന് കാതോലിക്കാ വാഴ്ചകളുടെ ചിത്രം ഓർമ്മയിൽ തെളിയിച്ചുനില്ക്കുന്ന, കോപ്റ്റിക്ക് ശൈലിയിൽ നിർമ്മിക്കപ്പെട്ട മലങ്കരയിലെ ആദ്യ ദേവാലയം എന്ന നിലയിൽ ആഗോള ക്രൈസ്തവ സംസ്കൃതിയിലേക്ക് തുറന്നുവച്ച വാതിലാകുന്ന ഇവിടെ ചരിത്രവും, പാരമ്പര്യങ്ങളും, വിശുദ്ധിയും, സംസ്ക്കാരങ്ങളും സമ്മേളിക്കപ്പെടുന്നു. ഇവിടം ഭാരത ക്രൈസ്തവതയുടെ പുണ്യഭൂമിയാകുന്നു.

മലങ്കര നസ്രാണിയുടെ ദേശിയതയുടെ ഭാഗമായ അസ്സോസിയേഷൻ വിളിച്ചു കൂട്ടുന്നതിന് അന്ത്യോഖ്യാ പാത്രിയർക്കീസ് തടസ്സം നിന്നപ്പോൾ – മലങ്കരയുടെ തനതു സ്വയം ശീർഷകത്വത്തിന് പാത്രിയർക്കീസ് തടസ്സം നിന്നപ്പോൾ – മലങ്കരയുടെ തനിമയുടെ സ്വയംശീർഷകത്വം നഷ്ടപ്പെട്ടു പോകരുത് എന്ന ഉൾബോധം കൊണ്ട്, കാലം ചെയ്യുന്നതു വരെ കൃത്യമായി എല്ലാ അസ്സോസിയേഷൻ കമ്മറ്റികളിലും പങ്കെടുക്കുകയും, പിന്നീട് പ്രസിഡണ്ട് മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് ആയിത്തീരുകയും, യാതൊരു സംബന്ധവും പാടില്ലെന്നു പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് കൽപ്പിച്ച മാർ ദീവന്നാസ്യോസു പഞ്ചമൻ, മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ തന്റെ മേൽസ്ഥാനീയനാണ് എന്നു പരസ്യമായി പ്രഖ്യാപിക്കുകയും, സ്വസാമ്രാജ്യമായ അന്ത്യോഖ്യായിൽ പോലും സിനഡിന്റെ അംഗീകാരമില്ലാതെ മെത്രാന്മാരെ വാഴിക്കാത്ത പാത്രിയർക്കീസ്, മലങ്കരയുടെ അറിവോ സമ്മതമോ കൂടാതെ മെത്രാപ്പോലീത്താമാരെ വാഴിക്കുകയും, മലങ്കരയെ ഇടവകകളാക്കി തിരിക്കുകയും ചെയ്ത കാലത്ത്, സ്വാഭാവികമായും ഉണ്ടാകാവുന്ന സകല പ്രശ്നങ്ങളും തരണം ചെയ്യുന്നതിന് മലങ്കര സഭയെ എപ്പോഴും സഹായിക്കുകയും ചെയ്ത, മലങ്കരയെ നയിക്കേണ്ടത് മലങ്കര നസ്രാണിയാണെന്ന വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്ന പ. പരുമല തിരുമേനിയുടെ അന്ത്യവിശ്രമസ്ഥാനത്തു നിന്നുകൊണ്ട് മലങ്കര നസ്രാണിയുടെ വ്യക്തിത്വത്തിന് മകുടം ചാർത്തിയ കാതോലിക്കേറ്റിന്റെ പൊരുളും പ്രസക്തിയും ചർച്ച ചെയ്യുവാൻ അവസരം ലഭിച്ചു. ഈ അവസരം മലങ്കര നസ്രാണി എന്ന നിലയിൽ എനിക്കു ലഭിച്ച ഏറ്റവും വലിയ ഭാഗ്യമാണ്.

പൊന്നുവിളയുന്ന മലങ്കരയുടെ മണ്ണും വെള്ളി നിറയുന്ന മലങ്കരയുടെ പള്ളി ഭണ്ഡാരങ്ങളും കണ്ട് ആർത്തിപൂണ്ട വിദേശ രാഷ്ട്രീയ അധികാരികൾ തങ്ങളുടെ വിശ്വാസസംഹിതകളിലേക്ക് മല

ങ്കര നസ്രാണിയെ പറിച്ചു നടുവാൻ ശ്രമിച്ച കാലത്ത്, അതിനെ ശക്തമായി പ്രതിരോധിക്കുവാൻ മലങ്കര നസ്രാണിക്കുണ്ടായിരുന്ന ആയുധം – ലോകത്തെ തന്റെ വരുതിയിലാക്കാനും കിടുകിടാ വിറപ്പിക്കാനും റോമാ പാപ്പാ ചട്ടം കെട്ടിവിട്ട പോർട്ടുഗീസ്-സ്പാനിഷ് പടയോട്ടകാലത്ത് അവരുടെ ദ്വിഗ്വിജയങ്ങളെല്ലാം അസ്തപ്രജ്ഞമാകുമാറ് ഞങ്ങൾക്ക് ഞങ്ങളുടെ മാർഗ്ഗവുമുണ്ട് എന്ന് മലങ്കര നസ്രാണിയെക്കൊണ്ടു പറയിച്ച പിതൃത്വ ബോധം. പൂണൂലും കടുക്കനും കുടുമയും ധരിച്ച നസ്രാണി പൗരുഷവും, ചട്ടയും മുണ്ടുമുടുത്ത സ്ത്രീത്വവും നിർവിഘ്നം പ്രസ്ഥാവിച്ചു – ആർഷ



ഭാരത സംസ്ക്കാരത്തിലധിഷ്ഠിതമായ നസ്രാണിയുടെ ക്രൈസ്തവത. പോർട്ടുഗീസുകാർ കേരളം കാണുംമുമ്പ് കെട്ടുന്ന മിന്നിൽ വിളക്കിച്ചേർത്ത ക്രൂശിന്റെ പാരമ്പര്യങ്ങളിൽ അടിയുറച്ചു വിശ്വസിക്കുമ്പോഴും, ക്രിസ്തിയതയിൽനിന്ന് അണുവിട വ്യതിചലിക്കുകയില്ല എന്നു പ്രഖ്യാപിച്ച നമ്മുടെ തനതു വ്യക്തിത്വം. ചുറ്റുമുള്ള സകലതിനെയും ക്രിസ്തീയതയിലേക്കാകർഷിച്ച ആദിമ നസ്രാണിയുടെ പരിശുദ്ധി.

നസ്രാണിയെന്നാൽ ഭാരതിയൻ എന്നഭിമാനിച്ചിരുന്ന നമ്മുടെ പിതാക്കന്മാർ ഈ ജീവിതചര്യയെ – ആരെയും കൂസാത്ത അവന്റെ വ്യക്തിത്വത്തെ – പാരമ്പര്യങ്ങളിലധിഷ്ഠിതമായ അവന്റെ ജീവിതരീതിയെ – ആത്മീയ ജന്മം തന്നെ അപ്പന്റെ ഓർമ്മയ്ക്കായി *മാർത്തോമായുടെ മാർഗ്ഗം* എന്നു വിളിച്ചു. ജനിച്ചു വീഴുന്ന ഓരോ മലങ്കര നസ്രാണിയിലും മുലപ്പാലിനൊപ്പം ഇഴുകിച്ചേരുന്ന ഇതേ പാരമ്പര്യ ബോധവും ബോധ്യവുമാണ് പറമ്പിൽ ചാണ്ടിയിലാരംഭിച്ച്, ബഥനിയുടെ മാർ ഈവാനിയോസ് മകുടം ചാർത്തിയ വൻചതികളേയും, നവീകരണത്തിന്റെ കുടചൂടിയ പാശ്ചത്യവൽക്കരണത്തെയും, പിന്നെ അന്ത്യോഖ്യൻ മുഷ്ക്കിന്റെ നീരാളിക്കൈകളേയും അതിജീവിച്ച് ഇന്നും നിലനിൽക്കുന്നതിന് മലങ്കര നസ്രാണിയെ പ്രാപ്തനാക്കിയത്.

ഈ മാർത്തോമ്മായുടെ മാർഗ്ഗം കാലാകാലങ്ങളായി നേരിട്ട വെല്ലുവിളികളുടെ മേലുള്ള മലങ്കര നസ്രാണിയുടെ ആത്യന്തിക വിജയം, മാർത്തോമ്മായുടെ മാർഗ്ഗത്തെ തച്ചുടയ്ക്കുവാനും, പ. മാർത്തോമാശ്ലീഹാ സ്വതന്ത്രയായി സ്ഥാപിച്ച – ലോകമെങ്ങും ക്രൈസ്തവർ പീഡിപ്പിക്കപ്പെട്ടപ്പോഴും ആനയും അമ്പാരിയും പകൽവിളിയും പാവാടയുമായി രാജതുല്യമായ ജീവിതം നയിച്ചിരുന്ന നമ്മെ അവരുടെ വരുതിക്കു കൊണ്ടുവരാൻ ശ്രമിച്ചവരോടുള്ളശക്തമായ മറുപടി – ചരിത്രത്തിന്റെ കറുത്ത അദ്ധ്യായങ്ങൾ നമ്മിൽനിന്നു തട്ടിയെടുക്കുവാൻ ശ്രമിച്ച ആദിമ ക്രൈസ്തവ സഭയുടെ തനിമയും സ്വത്വവും ചോദ്യം ചെയ്യാനാവാത്തവണ്ണം നമുക്ക് തിരികെയെടുത്തു തന്ന മാർത്തോമൻ പൈതൃകമെങ്കിൽ – ആ ഉപ്പിന്റെ കാരമാകുന്നു കാതേലിക്കേറ്റ്. ഉപ്പിനെ ഉപ്പായി നിലനിർത്തുന്ന തനിമ. *കാതോലിക്കാ എന്നു ചൊല്ലി വാഴ്ത്തിയ* അൽഭുത പ്രതിഭാസം അതാകുന്നു ഇന്ത്യയിലെ പൗരസ്ത്യ കാതോലിക്കേറ്റ്.

ഈ കാരണം കൊണ്ടുതന്നെ കാതോലിക്കേറ്റ് എന്നത് അധികാരസ്ഥാനം എന്നതിനപ്പുറം അത് എന്റെ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും വിഷയമാണ്. അന്യന്റെ മുമ്പിൽ റാൻമുളി തലകുനിച്ച് കൈനീട്ടിപ്പോകെരുതെന്ന് എനിക്കു കാണിച്ചുതന്ന എന്റെ സംസ്ക്കാരമാണ് കാതോലിക്കേറ്റ്. പകരം വെക്കരുതെന്ന് എന്റെ പിതാക്കന്മാർ എന്നെ പഠിപ്പിച്ച എന്റെ ആത്മാഭിമാനത്തിന്റെ സത്തായാണ് എനിക്കു കാതോലിക്കേറ്റ്.

*അവനോടുകൂടി മരിക്കേണ്ടിന് നാമും പോക* എന്നു പ്രഖ്യാപിച്ച മാർതോമൻ ധൈര്യത്തിന്റെ നസ്രാണി പ്രതീകമാകുന്നു കാതോലിക്കേറ്റ്. *എന്റെ കർത്താവും എന്റെ ദൈവവുമേ* എന്നു വിളിച്ച വിശ്വാസ പൂർണ്ണതയുടെ ദൃശ്യപ്രതിബിംബമാണ് കാതോലിക്കേറ്റ്. മേൽപട്ട സ്ഥാനവും മൂറോനും വച്ച് വിലറയാൻ ശ്രമിച്ചവരോട് നിങ്ങളുടെ താളത്തിനു തുള്ളാൻ മലങ്കര നസ്രാണിയെ കിട്ടില്ല എന്നും, അതിനു ഞങ്ങൾക്കു സൗകര്യമില്ലെന്നും പറഞ്ഞ മാർത്തോമൻ പൈതൃകത്തിന്റെ അഭിമാനബോധമാണ് കാതോലിക്കേറ്റ്. രക്തംകൊണ്ടു മലങ്കര നസ്രാണി രചിച്ച അവന്റെ പിതൃത്വ ബോധമാണ് കാതോലിക്കേറ്റ്.

മലങ്കരയുടേതോ ഇൻഡ്യയുടേതോ മാത്രമായി സ്ഥാപിക്കമായിരുന്നിട്ടും 1912–ൽ ഇവിടെ സ്ഥാപിക്കപ്പെട്ടത് കൂടുതൽ വിശാലമായ അർത്ഥത്തിൽ പൗരസ്ത്യ കാതോലിക്കേറ്റായിരുന്നു. ഈ കാതോലിക്ക പ. മാർ തോമാശ്ലീഹായുടെ സിംഹാസനത്തിലാരൂഢനാണ് എന്ന് വ്യക്തമാക്കുകവഴി,

കാലത്തിനനുസരിച്ച് മാറ്റം ഉണ്ടാകുമ്പോഴും മാർത്തോമൻ പൈതൃകവും പിതൃത്വവും ഞങ്ങൾ എല്ലാക്കാലത്തും കാത്തുസൂക്ഷിക്കുമെന്നും, മലങ്കരയുടെ നടപടിക്രമങ്ങളിൽ അടിസ്ഥാനമായ ഒരു ഭരണം മതി മലങ്കര നസ്രാണിക്കെന്നും നാം പ്രഖ്യാപിക്കുകയായിരുന്നു.

അതെ, മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ എല്ലാം അർത്ഥത്തിലും ഒരു ശരിയായ നസ്രാണിയാകുന്നു. മലങ്കരയെ സ്നേഹിക്കുന്ന ഒരു പൂർണ്ണ തദ്ദേശിയൻ. മൂല്യങ്ങൾ നഷ്ടപ്പെട്ടുപോകുന്ന – പാരമ്പര്യങ്ങൾ മറന്നുകളയുന്ന – ഒരു ദേശത്ത് ഇവ രണ്ടും മുറുകെപിടിക്കുന്ന നല്ല ഒന്നാംതരം നസ്രാണി.

സ്വയം പ്രഖ്യാപിത കാതോലിക്കാമാർക്കും, അവരുടെ ഏറാൻ മൂളികൾക്കും ഒരിക്കലും തങ്ങൾക്കുണ്ട് എന്നവകാശപ്പെടാനാകാത്ത ഈ പ്രത്യേകത തന്നെയാണ് കാതോലിക്കായെ പൂർണ്ണനാകുന്നത്. ബദലിനും സാമന്തനും എടുത്തണിയാനാവാത്ത – കോപ്പി അടിക്കനാവാത്ത ഈ സ്വയാവബോധവും സ്വാതന്ത്ര്യവുമാണ് മലങ്കരസഭയുടെ കാതോലിക്കായെ തുല്യം വെക്കാനാകാതെ തദ്ദേശിയെ ഭരണ സംവിധാനത്തിലെ മുമ്പനാകുന്നത്. എല്ലാ അർത്ഥത്തിലും കാതോലിക്കാ, സാർവ്വത്രിക പിതാവ് എന്ന പേരിന് യോഗ്യനാവുന്നത്. പണ്ട് പേർഷ്യൻ മെത്രാൻ വഹിച്ചിരുന്ന ആത്മീയ മേലദ്ധ്യക്ഷ സ്ഥാനത്തിന് ഒരു നസ്രാണിയെതന്നെ യോഗ്യനാക്കിയ കാതോലിക്കേറ്റിനെ അതുകൊണ്ടുതന്നെ സംബോധന ചെയ്യുവാനുതകുന്ന ഏറ്റവും നല്ല നാമം *ഇന്ത്യയൊക്കെയുടെയും വാതിൽ* എന്നാകുന്നു. ക്രൈസ്തവതയുടെ ഇന്ത്യയിലേക്കുളള വാതിലാണ് കാതോലിക്കേറ്റ്. നസ്രാണികൾക്ക് ദൈവീകതയിലേക്കുളള വാതിലാണ് കാതോലിക്കേറ്റ്

എല്ലാ അർത്ഥത്തിലും പൂർണ്ണവും തദ്ദേശിയവുമായ പൗരസ്ത്യ കാതോലിക്കേറ്റിന്റെ യഥാർത്ഥ പ്രസക്തി എന്താണ്? സാധാരണ ചോദിച്ചു കേൾക്കുന്ന ഒരു ചോദ്യമാണിത്. മഫ്രിയാനേറ്റ് എങ്കിലും കൊതിച്ച മലങ്കര നസ്രാണിക്ക് അതുപോലും കിട്ടില്ലാ എന്ന അവസ്ഥയിൽനിന്ന് പാത്രിയർക്കീസിന് തുല്യസ്ഥാനിയായ കാതോലിക്കായെ നൽകിത്തന്നത് ദൈവത്തിന്റെ വലിയൊരു കരുണയായിരുന്നു. വ്യക്തമായ ഒരുദ്ദേശം കൂടിയുണ്ടായിരുന്നു ഈ സ്ഥാനലബ്ദിക്ക്. ഈ ഉദ്ദേശം തന്നെയാണ് കാതോലിക്കേറ്റിന്റെ ലക്ഷ്യം. ആ ലക്ഷ്യമാണ് കാലാകാലങ്ങളായി മലങ്കര സഭയുടെ സ്വപ്നം. ഹരിതാഭമായ ഈ സ്വപ്നത്തിലേക്ക് സഭയെ എത്തിക്കുക എന്നിടത്താണ് കാതോലിക്കേറ്റിന്റെ യഥാർത്ഥ പ്രസക്തി.

ആദ്യകാലങ്ങളിൽ സഭ ഈ സ്വപ്നത്തെക്കുറിച്ച് മൗനം പാലിച്ചു. ആളുകൾ ഇതെങ്ങനെയെടുക്കും. സമൂഹം ഇതങ്ങെനെ സ്വീകരിച്ചും എന്നീ സംശയങ്ങളും.

എന്നാൽ കിഴക്കിന്റെ മഹാനായ കാതോലിക്ക പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ, കാലക്രമത്തിൽ വിഘടിച്ചുപോയ മലങ്കര നസ്രാണികൾ, തൊട്ടുവിശ്വാസം സ്ഥികരിച്ച, മാർതോമായുടെ മാർഗ്ഗത്തിൽ ഉറച്ചുനിന്നുകൊണ്ട് അഖില ഭാരത സഭയായി പുനരൈക്യപ്പെടുകയും, പൗരസ്ത്യ കാതോലിക്കാ ആ സഭയെ ഭരിക്കുകയും ചെയ്യുന്നതാണ് നമ്മുടെ സ്വപ്നം എന്ന് പ്രഖ്യാപിച്ച് കാതോലിക്കേറ്റിന്റെ പ്രസക്തി എന്ത് എന്ന് ചോദിച്ചു മുറവിളി കൂട്ടിയവരുടെ വായടപ്പിച്ചു. *ഞങ്ങളുടെ വാതായനങ്ങൾ തുറന്നുകിടക്കുന്നു* എന്ന് ഇതേ പരുമലയില വച്ച് പ്രഖ്യാപിച്ച – സ്വയം സ്വീകരിച്ച പേരുകൊണ്ടല്ല, മറിച്ച് പ്രവർത്തികൊണ്ടു ശ്രേഷ്ഠനായ പ. ബസേലിയോസ് മാർത്തോമാ ദിദിമോസ് – കാലമെത്രമാറിയാലും ആശയങ്ങളിലും ആദർശങ്ങളിലും ഉറച്ചുനിൽക്കുന്നവനാണ് മലങ്കര നസ്രാണി എന്നു വീണ്ടും പ്രഖ്യാപിച്ചു.

മുടിയനായ പുത്രന്റെ ഉപമയിലെ പുറപ്പെട്ടുപോയ പുത്രനായി കാത്തിരിക്കുന്ന അപ്പനെപ്പോലെ മലങ്കരസഭയും കാത്തിരിക്കുകയാണ് – കലഹിച്ചുപോയ തന്റെ മക്കൾക്കു വേണ്ടി. എന്നെങ്കിലുമൊരിക്കൽ തന്റെ പുത്രന്മാർ സത്യം മനസ്സിലാക്കി തിരികെയെത്തും എന്ന പ്രതീക്ഷയിൽ വാതിൽ തുറന്നീടുന്ന ഈ അമ്മ. മക്കൾക്കുവേണ്ടി എന്തു വിട്ടുവീഴ്ചയും തയ്യാറാണ് – തന്റെ തനിമക്കു കളങ്കമേൽക്കാത്ത ഏതു വിട്ടുവീഴ്ചയും ഈ അമ്മ തയ്യാറാവുകതന്നെ ചെയ്യും.

മടങ്ങിവരുന്ന മക്കൾ കൊണ്ടുപോയതെല്ലാം മടക്കിക്കൊണ്ടുവരണം എന്ന് ഈ അമ്മക്ക് യാതൊരു നിർബന്ധവും ഇല്ല. ഭാണ്ഡക്കെട്ടുകളും കെട്ടുകാഴ്ചകളുമില്ലാതെ ഏതു മക്കൾക്കും എപ്പോൾ വേണമെങ്കിലും തിരികെവരാം. *സന്തതിയുള്ള കാലത്തോളവും, ഒടിച്ചിട്ട കമ്പ് മുറികൂടാത്ത കാലത്തോളവും, ഇനി മേലാൽ റോമൻ പാപ്പായുടെ അധീശത്വം അംഗീകരിക്കില്ലെന്നു* സത്യം ചെയ്ത മലങ്കര നസ്രാണിയെ ചതിച്ച പറമ്പിൽ ചാണ്ടിയുടെ പിൻഗാമികൾക്കോ,

സായിപ്പന്മാർ വച്ചുനീട്ടിയ സമ്പത്തും സ്ഥാനമാനങ്ങളും കണ്ട് പ്രൊട്ടസ്റ്റന്റുവൽക്കരിക്കപ്പെട്ടവർക്കും, പ്രൊട്ടസ്റ്റന്റുകാരെന്നൊ സുറിയാനി ക്രിസ്ത്യാനികളെന്നൊ ഇന്നും പറയാനാകാത്ത – മലങ്കര മെത്രാപപോലീത്താ ആയിരുന്ന പാലക്കുന്നത്ത് മാർ അത്താനാസ്യോസ് അവരുടേത് എന്ന് വരുത്തിത്തീർക്കാൻ ശ്രമിക്കുന്ന – പട്ടത്വം വെറുമൊരലങ്കരമായി കെട്ടിത്തൂക്കിനടക്കുന്ന – പേരു

കൊണ്ട് മാർത്തോമൻ പൈതൃകം അവകാശപ്പെടാം എന്നു മോഹിക്കുന്നവർക്കും,

എന്നും അടിമയായി കഴിയാനിഷ്ടപ്പെട്ട് എന്ന വ്യാജേന, പാത്രിയർക്കീസിന്റെ പേരിൽ മലങ്കരയുടെ സ്വത്തും സ്ഥാനമാനങ്ങളും തട്ടിയെടുക്കാൻ ശ്രമിക്കുന്ന, മലങ്കരസഭയുടെ സകലതും കോപ്പി അടിച്ച് വിജയിക്കാം എന്നു പ്രതീക്ഷിക്കുന്നഉപായികൾക്കും,

കാതോലിക്കാ സ്ഥാനം ലഭിക്കാത്തതിൽ ഭഗ്നാശനായി സന്യാസ വ്രതനിഷ്ടകൾ വലിച്ചെറിഞ്ഞ് തിരുവനന്തപുരത്തെ സുഖശീതളത്വത്തിലേക്ക് എടുത്തു ചാടിയ മാർ ഈവാനിയോസിന്റെ – റോം നൽകാതെ സ്വയം എടുത്തണിഞ്ഞ *കാതോലിക്കാ* എന്ന നാമം പേറുന്ന പിൻഗാമികൾക്കും വരാം. പക്ഷെ മാർതോമ്മൻ പൈതൃകവും സ്തുതിച്ചൊവ്വാക്കപ്പെട്ട വിശ്വാസവും നസ്രാണിത്തവും വീണ്ടും സ്വീകരിക്കാം, എന്ന ഉറപ്പോടുകൂടിയാകണം ആ വരവ്.

കാതോലിക്കേറ്റിന്റെ ഏറ്റവും വലിയ പ്രസക്തി അത് അഖിലഭാരത സഭയുടെ പുനരുജ്ജീവനാത്തിനായി ശക്തമായി പ്രയത്നിക്കുകയും എക്യുമെനിസനത്തിനുവേണ്ടി ശക്തമായി നില നിൽക്കുകയും ചെയ്യുന്നു എന്നതാണ്. എന്നാൽ സാർവ്വലൗകീക കൂട്ടായ്മ എന്ന് ബഥനിയുടെ മാർ ഈവാനിയോസിന്റെ പിൻഗാമികൾ അവകാശപ്പെടുന്ന റോമൻ കത്തോലിക്കാസഭക്കും റോമൻ പാപ്പായുടേയും അടിമയാകുന്ന എക്യുമെനിസമല്ല. മറിച്ച് മലങ്കരയുടെ സ്വയം ഭരണാവകാശവും തദ്ദേശിയതയും പകരം വെക്കാത്ത പരിപൂർണ്ണ ഐക്യമാകുന്നു. ആ കാര്യത്തിൽ നസ്രാണി പിന്തുടരുന്നത് ഒറിയന്റൽ ഓർത്തഡോക്സ് സഭകൾ പിന്തുടരുന്ന പരസ്പര ബഹുമാനത്തിൽ അധിഷ്ഠിതമായ എക്യുമെനിസമാകുന്നു. ഈ എക്യുമിനസത്തിന്റെ ലക്ഷ്യമാകട്ടെ നമ്മുടെ അന്ത്യന്തിക സ്വപ്നമാകുന്ന അഖിലഭാരത സഭയുടെ പുനരുജ്ജീവനമാകുന്നു.

അതിനാദ്യം, സഭയുടെ രാജാവാകുന്ന കാതോലിക്കാ എന്ന പേര് എടുത്തണിഞ്ഞിട്ട്, രാജകുമാരൻ സ്ഥാനത്തിനായി റോമിലേക്കും അന്ത്യോഖ്യായിലേയും ഇരക്കാൻ പോകുന്നത് വിഘടനക്കാരും സ്ഥാനമോഹികളും അവസാനിപ്പിക്കണം. അന്ന് സ്പിരിചൽ കൊളോണിയലിസം എന്ന കുട്ടിച്ചാത്തനെ കുപ്പിയിലടച്ച് ഭാരതസഭ ഒന്നാവുകയും മറ്റു ലോകസഭകളുമായി അത്യന്തിക ബന്ധം പുനസ്ഥാപിക്കപ്പെടുകയും ചെയ്യും.

മലങ്കരസഭയുടെ കാതോലിക്കേറ്റിന്റെ മറ്റൊരു പ്രസക്തി, അത് അന്തർദേശീയ തലത്തിൽ ഭാരത ക്രൈസ്തവതയുടെ പ്രതിരൂപമാകുന്നു എന്നതാണ്. അന്ത്യോഖ്യായുടെയും റോമിന്റെയും കീഴിലുള്ള ഇതര സ്വയം ഭൂ കാതോലിക്കാമാർക്കും സിൽബഢികളും, ഭാരതത്തിന്റെ ജീവിതരീതിയറിയാതെ കെട്ടിപ്പൊക്കിയ പ്രൊട്ടസ്റ്റന്റുകാരും, എവിടെയെങ്കിലും കയറിപ്പറ്റാൻ തീവ്രശ്രമം നടത്തുന്ന നവീകരണക്കാരും മൗനികളാകുമ്പോൾ ക്രൈസ്തവ ലോകത്തെ ഏക ഇന്ത്യൻ ദേശീയതയാണ് പൗരസ്ത്യ കാതോലിക്കാ. നമ്മെ ലോകത്തിനുമുമ്പിൽ വരച്ചു കാട്ടുന്ന നമ്മുടെ ദേശീയ ബോധം

ഇത്രയേറെ ദേശീയതയും പൈതൃകത്തോടും നീതിപുലർത്തുന്ന ഒരു സ്ഥാനത്തിന് പക്ഷെ ഇന്ന് അതിനുതക്ക ബഹുമാനം തരാതിരിക്കാൻ പലരും മനഃപൂർവ്വം തന്നെ ശ്രമിക്കുന്നുണ്ട് എന്നത് ഏറ്റവും ഖേദകരമായ ഒരു വസ്തുത തന്നെയാണ്. പൗരസ്ത്യ കാതോലിക്കായെ താറടിച്ചു കാണിക്കുവാൻ ശ്രമിക്കുന്നവർക്ക് മാധ്യമങ്ങളും രാഷ്ട്രീയ സ്ഥാനികളും നൽകുന്ന പിന്തുണ ഇന്ന് സകല അതിരുകളും ഭേദിച്ചു കഴിഞ്ഞു.

പ്രിയപ്പെട്ട മാധ്യമങ്ങളെ, ഭരണജ്ഞരെ, മലങ്കരസഭ പ്രതികരിക്കാഞ്ഞതുകൊണ്ട് സന്തോഷിക്കേണ്ട. പ്രതികരിക്കാത്തത് ഞങ്ങളുടെ കഴിവുകേടല്ല. മറിച്ച്, അത് ഞങ്ങളുടെ രീതിയല്ലാത്തതുകൊണ്ട്. സിംഹതുല്യമായ ശാന്തതയുള്ളവളാണ് മലങ്കരസഭ. ശാന്തതവിട്ട് ആ സിംഹമുണർന്നാൽ – ഒന്നു ഗർജ്ജിച്ചാൽ – നിങ്ങളുടെ സകല സന്തോഷങ്ങളും അവിടെ അവസാനിക്കും.

*ഞങ്ങടെ മെത്രാൻ ആബൂൻ മാർ, പീലക്സിനോസ് തിരുമേനി, പിറമാടത്ത് കിടന്നോളാൻ, പറയാനാർക്കാണവകാശം* എന്നു ചോദിച്ച്, പണ്ടു മുതലേ ഭാരതത്തിന്റെ നീതിന്യായവ്യവസ്ഥിതിയെ വെല്ലുവിളിക്കുന്ന പാത്രിയർക്കീസു കക്ഷിക്കാരുമായി കോടതി വ്യവഹാരങ്ങളിലേക്ക് മലങ്കരസഭ ഇറങ്ങിപുറപ്പെടാൻ നിർബഢിതമായിത്തീർന്നത് കണ്ടിട്ട്, *ഇതു സ്വത്തിനു വേണ്ടിയുള്ള പോരാട്ടം* എന്നു വരുത്തിതീർക്കാൻ ശ്രമിക്കുന്നവരേ, ഇതു സ്വത്തിനുള്ള പോരാട്ടമല്ല, സ്വത്വത്തിനാണ്. പാരമ്പര്യത്തോടും പൈതൃകത്തോടുമുള്ള ഞങ്ങളുടെ അടങ്ങാത്ത അഭിനവേശമാണ് ഞങ്ങളെക്കൊണ്ടിത് ചെയ്യിക്കുന്നത്. ഞങ്ങളുടെ ദേശത്തോടുള്ള ബഹുമാനവും കടമയുമാണ് ഞങ്ങളെ ഇതിലേക്ക് വലിച്ചിട്ടത്.

നിലയ്ക്കൽ പ്രശ്നത്തിന്റെ പേരിൽ കേരളം കത്തിയമരുമായിരുന്ന കാലത്ത് ഒരു ദേവദൂതനപ്പോലെ ഉദയം ചെയ്ത പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ, കാതോലിക്കേറ്റിന്റെ ദേശീയമുഖത്തിന്റെ പ്രതീകമാകുന്നു. താപസനായ പ. ദിദിമോസ് പ്രഥമൻ, ഭാരത ക്രൈസ്തവ സഭകളുടെ ചരിത്രത്തിലാദ്യമായി വനിതകൾക്ക് സഭാഭരണത്തിനവസരം കൊടുത്ത്

ജനാധിപത്യത്തിന്റെയും തുല്യതയുടെയും ശരിയായ വക്താവാണെന്ന് നിസ്സംശയം പ്രഖ്യാപിച്ചു.

അരമനയും പള്ളിയും വിശ്വാസികൾ തിരിച്ചു പിടിക്കും എന്ന് പ്രഖ്യാപിച്ചതുവഴി, *വിശ്വാസി* തന്റെ കീഴി ലുള്ള ഗുണ്ടകളാണെന്നും, അവർക്കെന്തുസംഭവിച്ചാലും തനിക്കൊന്നുമില്ല എന്നു പ്രഖ്യാപിക്കുന്ന ഇതര സ്വയം പ്രഖ്യാപിത ശ്രേഷ്ഠന്മാരുടെ ഇടയിൽ ഗാന്ധിയൻ മാർഗ്ഗത്തിൽ പ്രതിഷേധിച്ച്, സ്വന്തം ജീവൻ പോലും പണയം വച്ച്, സ്വന്തം സഭയോടുള്ള നീതിനിഷേധത്തിൻ പ്രതികരിച്ച, ജനങ്ങളെ കരുതുന്ന വലിയ പിതാവു ഭരിക്കുന്ന സഭയാണ് നമ്മുടേത്.

അതിനും മുമ്പ്, സ്വന്തം അപ്പന്റെ ശരീരം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര കാണാൻ എം. ഡി. സെമിനാരി സ്ക്കൂളിന്റെ കയ്യാലപ്പുറത്തു കയറി നിൽക്കേണ്ടി വന്ന – ആ അപ്പന്റെ കബറിൽ ധൂപം വെക്കുവവാൻ സഭാസമാധാനം വരെ കണ്ണുനീരോടെ പ്രാർത്ഥിക്കേണ്ടിവന്ന ഒരു കാതോലിക്ക ഭരിച്ചു സഭയാണ് എന്റേത്.

ഇന്ന് വിഘടനക്കാർ തങ്ങളുടെ കുത്തകയാക്കി വെച്ചിരിക്കുന്ന പ. ബസേലിയോസ് യൽദോ മഫ്രിയാനായെ ആദ്യം *പരിശുദ്ധൻ* എന്നു പ്രഖ്യാപിച്ചു മലങ്കരയിലെ മൂന്നാമത്തെ കാതോലിക്കായായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ. അങ്ങനെ, ചെയ്യേണ്ടത് ചെയ്യേണ്ട സമയത്ത് ചെയ്യേണ്ട പോലെ ചെയ്യുന്നവരാണ് മലങ്കര നസ്രാണികൾ എന്നു വ്യക്തമാക്കിയ കാതോലിക്കായാണ് എന്റേത്.

മരുഭൂമിയിലെ ചാറ്റൽമഴപോലെ വല്ലപ്പോഴുമെത്തുന്ന ഒരു പ്രഹേളികയല്ല എന്റെ ആത്മീയ അദ്ധ്യക്ഷൻ. മറിച്ച് എപ്പോഴും എന്റെ സഭയോടു കൂടിയിരുന്ന്, എപ്പോഴും ആ സഭയ്ക്കുവേണ്ടി പ്രവർത്തിക്കുന്ന കാതോലിക്കായാണ്. ഞാൻ എങ്ങനെ പറയും ഇതിലും ശ്രേഷ്ഠമായൊരു സ്ഥാനം ഉണ്ടെന്ന്. ഞാൻ എങ്ങനെ പറയും ഈ സ്ഥാനത്തിനു തുല്യമായൊരു സ്ഥാനം വേറൊരാൾ വഹിക്കുന്നുണ്ടെന്ന്. നമ്മൾക്കെങ്ങനെ പറയാനാവും ലോക ക്രൈസ്തവ സഭകളിൽ ഇതിലും ശ്രേഷ്ഠമായൊരു സ്ഥാനമുണ്ടെന്ന്.

പണ്ട് പാത്രിയർക്കീസുകക്ഷി *ജനിക്കും മുമ്പേ മരിച്ച ചാപിള്ള* എന്നു വിശേഷിപ്പിച്ച നമ്മുടെ കാതോലിക്കേറ്റിനെ വ്ശേഷിപ്പിച്ചു. എന്നാൽ ഞാൻ പറയുന്നു, പൂർണ്ണ സ്വയം ശീർഷകത്വവും സ്വാതന്ത്ര്യവുമുള്ള ഞങ്ങളുടെ കാതോലിക്കേറ്റല്ല മറിച്ച്, അർത്ഥരാത്രിയിൽ കുടപിടിക്കുവാൻ – അർത്ഥം കിട്ടുവാൻ – ശ്രമിച്ചുവരുന്ന നിങ്ങളുടെ സ്വയംഭൂ കാതോലിക്കാമാരാണ്. ഉദരത്തിൽവെച്ചുതന്നെ മൺമറഞ്ഞുപോയ ചാപിള്ളമാർ. മാർത്തോമൻ പൈതൃകത്തിന്റെ അസ്ഥിത്വവും വ്യക്തിത്വവുമായ കാതോലിക്കേറ്റ് ശതാബ്ദി വർഷത്തിൽ നമുക്ക് നൽകുന്ന ഏറ്റവും വലിയ സന്ദേശം ഇതാണ്.

അപ്പനേയും വല്യപ്പനേയും, മുലയൂട്ടി വളർത്തിയ അമ്മയേയും തള്ളിപ്പറഞ്ഞിട്ട് ഭിക്ഷപോലെ ലഭിക്കുന്ന സ്ഥാനമാനങ്ങളോ വേഷഭൂഷാദികളോ മലങ്കര നസ്രാണിക്കു വേണ്ട. കേവലം മൂന്നു മാല ധരിക്കുവാൻ മാത്രം കാതോലിക്കാ ആയവരുടെ മുന്നിൽ, നെഞ്ചിൽ ചേർന്നുകിടക്കുന്ന മാലയിലെ പ. മാർത്തോമ്മാശ്ലീഹായുടെ രൂപത്തെ നെഞ്ചിന്റെ ഉള്ളിൽ പ്രതിഷ്ഠിച്ച ഈ പ. പിതാവിന്റെ ആത്മീയ പുത്രന്മാരാകുന്നു മലങ്കര നസ്രാണികൾ മലങ്കര നസ്രാണിയെ നാമാക്കി നിലനിർത്തുന്ന ഈ നസ്രാണി ഗുണം കൈവിട്ടു കളയാതിരിക്കുന്നതിന് നമ്മെ പ്രാപ്തരാക്കി എന്നതാണ് കാതോലിക്കേറ്റിന്റെ ഏറ്റവും വലിയ പ്രസക്തി. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് പറഞ്ഞതുപോലെ *ദൈവത്തിന്റെ സഭ, ദൈവം നടത്തിക്കൊള്ളും* എന്ന് അടിയുറച്ചു വിശ്വസിക്കുന്ന മലങ്കര നസ്രാണിക്ക് ദൈവമായി കൊണ്ടുവന്നുതന്ന മഹൽ സൗഭാഗ്യം.

*കേപ്പായേ നീ നിന്റെ വാൾ ഉറയിലിടുക, കേപ്പായേ നീ നിന്റെ വാൾ ഉറയിലിടുക, കേപ്പായേ നീ നിന്റെ വാൾ ഉറയിലിടുക,* എന്ന് ആദ്യം പോർട്ടുഗീസുകാരോടും ഒരർത്ഥത്തിൽ പ്രൊട്ടസ്റ്റന്റുകളോടും പിന്നെ അന്ത്യോഖ്യരോടും പറഞ്ഞ മാർത്തോമ്മൻ പിതൃത്വബോധം സുശക്തമാണ്.

മലങ്കര നസ്രാണി കൂനൻകുരിശു മുതൽ ഇതുവരെ നടത്തിയ സകല പ്രവർത്തനങ്ങളും മലങ്കര സഭയുടെ സ്വാതന്ത്ര്യം മുറുകെ പിടിക്കുന്നതിനു വേണ്ടിയായിരുന്നു. കാലമേറെ മാറിയാലും നാം ഈ ബോദ്ധ്യത്തിൽനിന്നു പിന്നോട്ടു പൊയ്ക്കൂട.

*അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ പറഞ്ഞതുപോലെ, ഞാൻ പഴയ ചാണ്ടിയായി മാറിയാലും സ്വാതന്ത്ര്യം നഷ്ടപ്പെട്ട ഒരു സഭയുടെ മെത്രാപ്പോലീത്തയായി കഴിയാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഒരു നായയെപ്പോലെ മരിക്കേണ്ടിവന്നാലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഞാൻ അടരാടും.* ഇത്തരം മെത്രാപ്പോലീത്താമാരുടെ ഗംഭീര വ്യക്തിത്വങ്ങളുടെ ശ്രമഫലമായി നേടിയെടുത്ത സ്വാതന്ത്ര്യം ഒരിക്കലും കളഞ്ഞുകുളിക്കാതിരിക്കുക. സഭയുടെ മകുടമാകുന്ന കാതോലിക്കേറ്റിന്റെ ഉയർച്ച സ്വന്തം ഉയർച്ചയായും, ആ കാതോലിക്കേറ്റിന്റെ തളർച്ച സ്വന്തം തളർച്ചയായും എണ്ണുക. ജീവനുള്ള കാലത്തോളം മലങ്കര നസ്രാണിയായി നിലനിൽക്കുക. അന്ത്യംവരെ നസ്രാണിത്വം കൈവിട്ടു കളയാതിരിക്കുക. അതാണ് എന്റെ കാതോലിക്കേറ്റ് ശതാബ്ദി സന്ദേശം.

അഭിമുഖം



# ദേശീയ തനിമയുള്ള സഭാശാസ്ത്രം വളരണം

**കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകൻ ബഹു. ഫാ. ഡോ. റ്റി. ഐ. വർഗ്ഗീസുമായി ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ നടത്തിയ അഭിമുഖത്തിന്റെ പ്രസക്ത ഭാഗങ്ങൾ**

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ദേശീയ തനിമയാർന്ന സഭാശാസ്ത്രം വളർത്തുകഎന്നത് കാതോലിക്കേറ്റിന്റെ ശതാബ്ദിയിലെ മുഖ്യ ഉത്തരവാദിത്വമാണെന്ന് പ്രശസ്ത സഭാ ചരിത്രകാരനും മൂന്നു പതിറ്റാണ്ടിലധികമായി ഓർത്തഡോക്സ് സെമിനാരിയിലെ സഭാചരിത്ര വിഭാഗം പ്രൊഫസറുമായ ഫാ. ഡോ. റ്റി.ഐ. വർഗ്ഗീസ് പറയുന്നു.

മലങ്കരയിൽ വളർന്ന മാർത്തോമ്മൻ പൈതൃകധാരയും പേർഷ്യൻ സഭാ ശാസ്ത്രവും അന്ത്യോഖ്യൻ ആരാധനാ ശൈലിയും സമന്വയിപ്പിച്ച് തനതായ സഭാ ചരിത്രവും സഭാ ശാസ്ത്രവും വളർത്തിയെടുക്കുവാൻ കഴിയണമെന്ന് ഫാ. ഡോ. റ്റി.ഐ. വർഗ്ഗീസ്.

മലങ്കരയിലെ സഭാ ചരിത്രത്തിന്റെ നേർക്കാഴ്ച അവതരിപ്പിക്കുന്ന ഫാ. ഡോ. റ്റി. ഐ. വർഗ്ഗീസുമായി കാതോലിക്കേറ്റ് ശതാബ്ദി പശ്ചാത്തലത്തിൽ നടത്തിയ അഭിമുഖത്തിൽ നിന്നും.

**മലങ്കര സഭയുടെ ഭരണഘടന 1934 ൽ അംഗീകരിച്ചപ്പോൾ പാത്രിയർക്കീസ് വിഭാഗം പങ്കെടുത്തോ?**

മലങ്കര സഭയുടെ ഭരണഘടന 1934 ഡിസംബർ 26 ന് കോട്ടയം എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷൻ അംഗീകരിച്ചു. ഈ യോഗത്തിൽ പാത്രിയർക്കീസ് ഭാഗത്തെ ക്ഷണിച്ചെങ്കിലും സംബന്ധിച്ചില്ല.

**1958-ലെ സുപ്രീംകോടതി വിധി ഉത്തരവ് എന്തായിരുന്നു ?**

1958-ലെ സുപ്രീംകോടതി വിധിയിൽ കാതോലിക്കാ സ്ഥാനത്തെ മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനവുമായി സംയോജിപ്പിച്ചതും 1934-ലെ സഭാ ഭരണഘടനയും അംഗീകരിച്ചു വിധി എഴുതി. ഇവ മലങ്കര സഭയ്ക്ക് മുഴുവനായും ബാധകമാണെന്നും വ്യവഹാര ചെലവുകൾ പാത്രിയർക്കീസ് വിഭാഗം കാതോലിക്കാ പക്ഷത്തിനു നൽകണമെന്നും സുപ്രീം കോടതി വിധിച്ചു. ഈ വിധി സഭയുടെ ഭരണഘടനയും കാതോലിക്കാസ്ഥാനവും ഉറപ്പിച്ചു. സഭയുടെ സ്വാതന്ത്ര്യാവസ്ഥ യാഥാർത്ഥ്യമായി.

**1934-ലെ ഭരണഘടനയുടെ പ്രാധാന്യം എന്താണ് ?**

1912-ൽ കാതോലിക്കേറ്റ് സ്ഥാപിച്ചെങ്കിലും ഒരു വ്യവസ്ഥാപിത ഭരണഘടന അന്ന് നിലവിൽ ഇല്ലായിരുന്നു. 1934-ലിലാണ് ഭരണഘടന ഉണ്ടാകുന്നത്.

ഭരണഘടനയാൽ പാത്രിയർക്കീസുമായുള്ള ബന്ധം സൗഹൃദപരമെന്ന അർത്ഥം അന്തർലീനമാണ്. അനധികൃതമായി പാത്രിയർക്കീസ്

സഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിൽ പ്രവേശിക്ക രുതെന്ന താക്കീതും ഉണ്ട്. ബാർ എബ്രായുടെ ഹൂദായ കാനോനിന്റെ അടിസ്ഥാന പ്രമാണങ്ങൾ ഉൾക്കൊണ്ടാണ് ഭരണഘടന ക്രോഡീകരിച്ചിരിക്കുന്നത്. ഇതിലെ ചില ഭാഗങ്ങൾ 1876 ലെ മുളന്തുരുത്തി നിശ്ചയങ്ങളിൽ നിന്നുള്ളതാണ്.

മലങ്കര സഭയും അന്ത്യോഖ്യൻ സുറിയാനി സഭയും ഒരേ പൈതൃകത്തിന്റെ ഉടമകൾ എന്ന വിശാലത ഭരണഘടനയിൽ പ്രകടമാണ്. മലങ്കരയിലെ പൈതൃകത്തിന്റെ അടിസ്ഥാനം മാർത്തോമ്മാ ശ്ലീഹായെന്ന് എടുത്തു പറഞ്ഞിട്ടുമുണ്ട്.

ഒരേ വിശ്വാസ പാരമ്പര്യത്തിന്റെ ഉടമകളാണ് ഇരു സഭകളും എന്ന വിശാലത നിലനിർത്തുന്നതിനൊപ്പം സഹോദരീ സഭകളുമാണ്. ഒന്ന് മറ്റൊന്നിന് മുകളിലല്ലാത്ത സമാന സഭകളാണ്. പരസ്പരം ബഹുമാനിച്ചും ആദരിച്ചും സഹകരിച്ചും കഴിയണം എന്നതത്ത്വം ഭരണഘടനയിൽ നിലനിൽക്കുന്നു. രണ്ടും സ്വതന്ത്ര സഭകളാണ്. ഭരണഘടനപ്രകാരം ഔദ്യോഗികമായി ക്ഷണിച്ചെങ്കിൽ മാത്രമെ പാത്രീയർക്കീസിനും കാതോലിക്കായ്ക്കും അങ്ങോട്ടുമിങ്ങോട്ടും പ്രവേശനാനുമതിയുള്ളു.

**1912-ലെ കാതോലിക്കേറ്റിനെ എങ്ങനെ കാണുന്നു ?**

1934-ലെ ഭരണഘടനയിൽ കാതോലിക്കേറ്റ് എന്ന് 20 ലധികം പ്രാവശ്യം പറയുന്നുണ്ടെങ്കിലും മഫ്രിയാനേറ്റിന്റെ സ്വഭാവം ഭരണഘടനയിലും വ്യവഹാര ചരിത്രങ്ങളിലും നിലനിൽക്കുന്നു.

കാതോലിക്കേറ്റ് പാത്രിയർക്കേറ്റിന് തുല്യവും പാത്രിയർക്കേറ്റിനേക്കാൾ അധികം സ്ഥാനാധികാരങ്ങൾ വഹിച്ചിരുന്ന സ്ഥാനവുമായിരുന്നു. 'മഫ്രിയനേറ്റ്' പാശ്ചാത്യ സുറിയാനി പാത്രിയർക്കീസിന്റെ അധീശത്വം സ്വീകരിച്ച സ്ഥാനമാണ്.

1912-ൽ മലങ്കരയിൽ നടന്നത് കാതോലിക്കേറ്റ് സ്ഥാപനമാണെന്ന് പറയാം. എന്നാൽ 1934-ലെ ഭരണഘടനയിൽ പുനഃസ്ഥാപനമായി നിലനിർത്തി. പുനഃസ്ഥാപനമെന്നു പറയുമ്പോൾ മലങ്കര സഭയുടെ 20 നൂറ്റാണ്ടുകളുടെ ചരിത്രം വിസ്മരിക്കുന്നു. അന്ത്യോഖ്യൻ ബന്ധം 1876 മുതൽ ഉണ്ടായതാണ്. അതിനുമുമ്പ് തെഗ്രീസുമായി മലങ്കര സഭയ്ക്ക് ഒരുകാലത്തും ബന്ധമുണ്ടായിരുന്നില്ല.

1934 ലെ ഭരണഘനയിൽ മലങ്കര സഭ 'അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഒരു വിഭാഗ'മെന്ന പ്രസ്താവനയ്ക്ക് ചരിത്രപരമായി യാതൊരടിസ്ഥാനവുമില്ല. മലങ്കര സഭ ഭാരതസഭയെന്ന നിലയിൽ നിലനിർത്തിയ പൈതൃകവും സ്വത്വവും വീണ്ടെടുത്തുവേണം പുതിയ ഒരു ജൂബിലിക്കായി ഒരുങ്ങുവാൻ അല്ലെങ്കിൽ വീണ്ടും സ്ഥാപന-പുനഃസ്ഥാപന, കാതോലിക്കാ-മഫ്രിയാന ചർച്ചകൾ ഉണ്ടാകും. ഇതിന് ശതാബ്ദി കാലഘട്ടത്തിൽ ശാശ്വത പരിഹാരം കണ്ടെത്തണം.

**മലങ്കര അന്ത്യോഖ്യൻ സുറിയാനി ബന്ധത്തിൽ വരുന്നത് എന്ന് ?**

അന്ത്യോഖ്യ സുറിയാനിക്കാരുമായി മലങ്കരയിലെ ഒരു വിഭാഗം ബന്ധത്തിൽ വരുന്നത് 1665 മുതലും 1876 ലെ മുളന്തുരുത്തി സുന്നഹദോസിലെ നിലപാടിന് ശേഷവുമാണ്.

**മലങ്കര സഭയ്ക്ക് ഉണ്ടായിരുന്ന ബന്ധം എവിടെയാണ് ?**

മാർത്തോമ്മൻ പൈതൃകത്തിന്റെ വളർച്ചയിൽ പേർഷ്യൻ സഭയുമായും അതിന്റെ കാതോലിക്കായായും ദീർഘകാല ബന്ധം മലങ്കരസഭയ്ക്ക് ഉണ്ടായിരുന്നു. റോമക്കാർ മലങ്കര സഭയെ അവരുടെ ഭാഗമാക്കുവാൻ ശ്രമിച്ചതു മുതലാണ് ആ ബന്ധം മുറിഞ്ഞുപോയത്. ഇതിനിടയിൽ വന്നു കയറിയ ബന്ധമാണ് അന്ത്യോഖ്യൻ സുറിയാനി ബന്ധം. മലങ്കരയിൽ ഉള്ളവർ അത് പൗരസ്ത്യ സുറിയാനി ബന്ധമായി തെറ്റിദ്ധരിച്ചു. അതിന്റെ ഫലമായാണ് അന്ത്യോഖ്യൻ ബന്ധത്തെ 'ആഗോളവും', 'പുരാതനവും' എന്നൊക്കെ വിളിച്ചത്. മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളിലും (1876) ഭരണഘടനയിലും (1934) ഇത് പ്രകടമാണ്.

**പൗരസ്ത്യ സുറിയാനി സഭ അഥവാ പേർഷ്യൻ സഭയുമായുള്ള ബന്ധം തകർന്നത് എങ്ങനെ ?**

മലങ്കര സഭയുടെ പൗരസ്ത്യ സുറിയാനി സഭാ ബന്ധം നഷ്ടമായത് 16-ാം നൂറ്റാണ്ടിൽ എത്തിയ റോമൻ കത്തോലിക്കരുടെ സ്വാധീനത്തിലാണ്. അവർ ഈ ബന്ധത്തെ പരിഹസിക്കുകയും വേദവിപരീതമായി ചിത്രീകരിക്കുകയും ചെയ്തു.

മലങ്കര സഭയെ പൗരസ്ത്യ സുറിയാനി പൈതൃകത്തിൽ നിന്നും ആ കാതോലിക്കായുടെ ബന്ധത്തിൽ നിന്നും വേർപെടുത്തുവാനും റോമിലെ പാപ്പായുടെയും റോമാ സഭയുടെയും ബന്ധത്തിലാക്കുവാനും ശ്രമിച്ചു. എന്നാൽ ഇത് കാര്യമായി വിജയിച്ചില്ലെങ്കിലും പൗരസ്ത്യ സുറിയാനി സഭയുമായി നിലനിർത്തിയ ബന്ധം വിച്ഛേദിക്കുവാൻ ഇടയാക്കി.

കത്തോലിക്കരോടുള്ള എതിർപ്പിന്റെ പശ്ചാത്തലത്തിൽ മലങ്കരയിലെ ചില സമ്മർദ്ദങ്ങൾക്ക് വിധേയമായി പൗരസ്ത്യ സുറിയാനി ബന്ധം ഉപേക്ഷിച്ച് പാശ്ചാത്യ സുറിയാനി ബന്ധത്തിൽ എത്തി. 19-ാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെ കത്തോലിക്കരെ എതിർത്തുവന്ന മലങ്കര നസ്രാണികളിലെ ഒരു വിഭാഗം നവീകരണക്കാരോടുള്ള എതിർപ്പ് ശക്തിപ്പെ

ടുത്തുവാൻ പൗരസ്ത്യ സുറിയാനി പൈതൃകം വിസ്മരിച്ച് പാശ്ചാത്യ സുറിയാനി ബന്ധത്തെയും പാത്രിയർക്കീസിന്റെ അധീശത്വത്തെയും ആശ്ലേഷിച്ചു.

പൗരസ്ത്യ സുറിയാനി ബന്ധത്തെ പാശ്ചാത്യ സുറിയാനിക്കാർ എതിർത്തതിനാൽ മലങ്കര സഭയും ആ ബന്ധം തിരസ്കരിച്ചു. ഇപ്പോൾ ഓർമ്മയിൽ പോലും ആ ബന്ധം അവശേഷിച്ചിട്ടില്ല. എന്നാൽ ഫാ. ഡോ. വി.സി. ശമുവേലിന്റെ ഗവേഷണ പഠനത്തിലെ കണ്ടെത്തലോടെയാണ് പൗരസ്ത്യ സുറിയാനിക്കാരുടെ ക്രിസ്തുശാസ്ത്രവും അന്ത്യോഖ്യൻ സഭയുടെ നിലപാടും ബന്ധവും അംഗീകാരയോഗ്യമാണെന്ന് കണ്ടെത്തി സ്ഥാപിക്കപ്പെട്ടത്. അതിനാൽ മാർത്തോമ്മൻ പൈതൃകത്തിലെ സഭകൾക്കും പൗരസ്ത്യ സുറിയാനി പൈതൃകത്തിലേ സഭകൾക്കും പരസ്പരം ഐക്യത്തോടെ പ്രവർത്തിക്കുവാൻ കഴിയും. മലങ്കരയുടെ സുദീർഘമായ പൗരസ്ത്യ സുറിയാനി ബന്ധം പുതിയ ഗവേഷണ പഠന വെളിച്ചത്തിൽ പുനർനിർണ്ണയിക്കപ്പെടാനും മലങ്കര മാർത്തോമ്മാ പൗരസ്ത്യ സുറിയാനി പൈതൃകത്തിൽ നിന്നുള്ള സഭാ ചരിത്ര-സഭാശുശ്രൂഷാ പഠനങ്ങൾക്ക് പുനർവായനകൾ ഉണ്ടാകകുകയും വേണം.

**മലങ്കരയിൽ സമഗ്രമായ ഒരു സഭാ ശാസ്ത്രം വളരുമോ ?**

മലങ്കരയിൽ വികസിപ്പിച്ച സഭാ ശാസ്ത്രത്തിന് മൂന്നു ധാരകൾ ഉണ്ട്. ഒന്ന് മലങ്കരയിൽ വളർന്നു വികസിച്ച മാർത്തോമ്മൻ പൈതൃക ധാരയിലുള്ള സഭാശാസ്ത്രം. രണ്ട്, പേർഷ്യൻ സഭയിൽനിന്ന് ആവിർഭവിച്ചതും മലങ്കരയിൽ നിലനിന്നതുമായ സഭാശാസ്ത്രം. മൂന്ന്, 18-ാം നൂറ്റാണ്ടു മുതൽ മലങ്കരയിൽ പ്രചാരം നേടിയ അന്ത്യോഖ്യൻ സഭാശാസ്ത്രം. ഈ ധാരകളെ സമന്വയിപ്പിച്ച് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ദേശീയവും തനിമയുമാർന്ന സഭാശാസ്ത്രം രൂപപ്പെടുത്തുക എന്നത് മുഖ്യമായ ധർമ്മമാണ്.

**മലങ്കരയിലുണ്ടായ അധിനിവേശ ശ്രമങ്ങൾ എന്തെല്ലാം ?**

മലങ്കര നസ്രാണികൾ 16-ാം നൂറ്റാണ്ടുവരെ അവിഭജിതമായിരുന്നു. മലങ്കരയിലുണ്ടായിരുന്ന ആദ്യ അധിനിവേശം കത്തോലിക്കരുടേതായിരുന്നു. ഉദയംപേരൂർ സുന്നഹദോസ് വഴി ആധിപത്യം നേടുവാൻ തുടങ്ങി. കൂനൻകുരിശു സത്യം അതിനെതിരെയുള്ള ചെറുത്തുനില്പ്പാണ് .

രണ്ടാമത്തെ അധിനിവേശം അന്ത്യോഖ്യയിൽ നിന്നുള്ളതാണ്. ഈ ബന്ധം ഇവിടെ നിലനിന്നിരുന്ന പേർഷ്യൻ ബന്ധങ്ങളെ വിച്ഛേദിച്ചു. മൂന്നാമത്തെ അധിനിവേശം നവീകരണക്കാരായ പ്രൊട്ടസ്റ്റന്റ് സഭയുടേതായിരുന്നു. റോമൻ, അന്ത്യോഖ്യൻ, പ്രൊട്ടസ്റ്റന്റ് അധിനിവേശങ്ങൾ മാർത്തോമ്മൻ പൈതൃകത്തെ തകർക്കുവാൻ ശ്രമിച്ചെങ്കിലും ഇവയ്ക്കെതിരെ പോരാടിയ ധീരരായ നസ്രാണി പരമ്പര മലങ്കരയിൽ നിലനിന്നു.

1912 ലെ കാതോലിക്കേറ്റിന്റെ സ്ഥാപനത്തോടുകൂടി സംഘശക്തി നേടിയത് ഈ മാർത്തോമ്മൻ പൈതൃകമാണ്. 1934 ലെ ഭരണഘടനയും 1958, 1995, 2002 കാലത്തെ സുപ്രീംകോടതി വിധികളും മലങ്കര സഭയിലെ കാതോലിക്കേറ്റിന്റെ സംഘശക്തിയെ അരക്കിട്ടുറപ്പിച്ചു.

**സഭാ ചരിത്രത്തിലെ ഈ അബദ്ധം തിരുത്തപ്പെടുമോ ?**

മലങ്കര സഭാചരിത്രത്തിലുണ്ടായ ഈ പിശക് തിരുത്തപ്പെട്ടിട്ടില്ല. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് വ്യക്തമായ സഭാവ്യക്തിത്വവും സഭാചരിത്രവും ഉണ്ടെങ്കിലും അത് സത്യസന്ധമായി സംവേദിക്കപ്പെട്ടിട്ടില്ല. എന്നോട് ആരും എതിർത്തിട്ടു കാര്യമില്ല. 1934 ലെ സഭാ ഭരണഘടനയുടെ അടിസ്ഥാനത്തിൽ നിലനിർത്തിയിരിക്കുന്ന സഭാശാസ്ത്രവും സഭാ ചരിത്രവും പാശ്ചാത്യ സുറിയാനി സഭയുടേത് മാത്രമാണ്. ഇത് തിരുത്തപ്പെടേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. അതിന് സഭയുടെ പരമോന്നത സമിതികൾ ഇനിയെങ്കിലും ശ്രദ്ധിക്കണം.

അന്ത്യോഖ്യൻ സുറിയാനി സഭയുമായി 130 വർഷത്തെ ഔദ്യോഗിക ബന്ധമേയുള്ളു. അതിന് മുമ്പ് പാശ്ചാത്യ സുറിയാനി സഭയുമായി മലങ്കര സഭയ്ക്ക് ഒരു കാലത്തും ബന്ധമില്ലായിരുന്നു.

## കാതോലിക്കേറ്റ് ശതാബ്ദി വിളംബര റാലി

കാതോലിക്കേറ്റ്, ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ സഹകരണത്തോടെ കാതോലിക്കേറ്റ് ശതാബ്ദി വിളംബര റാലിയും യുവസംഗമവും 2012 നവംബർ 18-ാം തീയതി ഞായറാഴ്ച നടത്തപ്പെടുന്നു. കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ നിന്നും ഇരുചക്ര വാഹന വിളംബര റാലി കുളനട സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചാപ്പലിൽ സമാപിക്കുന്നു. തുടർന്ന് ചേരുന്ന ശതാബ്ദി യുവസംഗമത്തിൽ റവ. ഫാ. ഡോ. എം. ഒ. ജോൺ മുഖ്യപ്രഭാഷണം നടത്തുന്നു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോസഫ് കുര്യാക്കോസ് ഭദ്രാസന സെക്രട്ടറി ബിജു മാത്യു, ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ഷാജി ഏബ്രഹാം ജോർജ് ദീപക് ദാനിയേൽ എന്നിവർ നേതൃത്വം നൽകും.

# വെളിപാടുകൾ



*'നിർമ്മലരിൽ കനിയും - നിർമ്മലനാം ദേവാ*
*ഞങ്ങൾക്കെന്നും നൽകണമെ - നിർമ്മല ഹൃദയം*
*നിൻ പ്രീതിക്കെതിരാം - പാഴാം ചിന്തകളും*
*ദുഷ്ടവികാരവുമെങ്ങളിൽ നി-ന്നൊഴിവാക്കണമെ'*
*(വ്യാഴം - സന്ധ്യാ നമസ്ക്കാരം)*

**ഫാദർ സഖറിയാ പനയ്ക്കാമറ്റം**

പരമാർത്ഥികളെ സ്നേഹിക്കുന്ന നിർമ്മലനായ ദൈവമെ ഞങ്ങൾക്കെല്ലായ്പ്പോഴും നിർമ്മല ഹൃദയത്തെ തരേണമെ. നിനക്ക് ഇഷ്ടമില്ലാത്ത വ്യർത്ഥ വിചാരങ്ങളെയും ദുഷ്ചിന്തകളെയും ഞങ്ങളിൽ നിന്നും നീക്കിക്കളയണമെ, എന്ന് വ്യാഴാഴ്ച സന്ധ്യാനമസ്ക്കാരത്തിൽ നാം ചൊല്ലുന്നു. വെളിപാടുകളുടെ പ്രതീകമായ വിശുദ്ധ കന്യകമറിയാം, ജീവന്റെ വ്യാപാരികളായ വിശുദ്ധന്മാർ, ദൈവീക സംരക്ഷണം ലഭിച്ച നോഹയുടെ കുടുംബം, പെട്ടകത്തിലെ ജീവജന്തുക്കൾ, ശ്ലീഹന്മാരുടെ നല്ല നടപടികൾ എന്നിവയെക്കുറിച്ചുള്ള ധ്യാനാത്മകമായ ചിന്തയെ തുടർന്നാണ് പ്രസ്തുത അപേക്ഷ നമസ്ക്കാരഭാഗത്ത് ചേർത്തിരിക്കുന്നത്. ഒരു ലക്ഷ്യസ്ഥാനത്തേക്ക് യാത്ര ചെയ്യുന്ന തീർത്ഥാടനത്തിന്റെ ഒരുക്കത്തെ ഈ വാക്കുകൾ ഓർപ്പിക്കുന്നു.

**വെളിപാടുകളുടെ കാലഘട്ടം:-**

കൂദേശ് ഈത്തോ ഞായറാഴ്ച തുടങ്ങി ദനഹാ വരെയുള്ള കാലഘട്ടം വ്യക്തിപരമായ വിവിധ വെളിപാടുകളുടെ കാലഘട്ടമാണ്. വി. കന്യകമറിയാം, യോഹന്നാൻ മാംദാന, വി. പത്രോസ് ശ്ലീഹാ, സഖറിയാ പുരോഹിതൻ, വൃദ്ധനായ ശീമോൻ, ചാർച്ചക്കാരി ഏലിശുബാ, നീതിമാനായ യൗസേഫ്, ആട്ടിയയന്മാർ, ജ്ഞാനികളായ രാജാക്കന്മാർ എന്നിവരോടെല്ലാം ചേർന്ന് അറിയപ്പെടാതെയിരുന്ന പല വിശുദ്ധ രഹസ്യങ്ങൾ വെളിപ്പെടുന്നുണ്ട്. വെളിപാട് ഉണ്ടായിട്ടുള്ള അവസരങ്ങളിലെല്ലാം, ദൈവനിയോഗം, പരിശുദ്ധാത്മാവിന്റെ കൃപയാൽ മനുഷ്യ ഹൃദയങ്ങൾക്ക് ഗോചരമാകുകയാണ്. ക്രിസ്തീയ ആദ്ധ്യാത്മിക, വെളിപാടുകൾക്ക് വളരെ പ്രാധാന്യം നൽകുന്നുണ്ട്. കാരണം ദൈവത്തെക്കുറിച്ചുള്ള ജ്ഞാനം വെളിപാടുകളാൽ അനാവരണം ചെയ്യപ്പെടുകയാണ്. പ്രപഞ്ചം വഴിയായി മറഞ്ഞിരിക്കുന്ന ദൈവമഹത്വം സൃഷ്ടാവുതന്നെ സൃഷ്ടിക്കു നൽകുന്ന പ്രതിഭാസമത്രെ വെളിപാടുകൾ.

**മൂല്യത കുറയുന്ന മനുഷ്യത്വം :-**

തിരിച്ചറിയുവാനുള്ള കഴിവ് അഥവാ വിവേചന ബുദ്ധി പരിശുദ്ധാത്മാവിന്റെ ദാനമാണ്. നന്മയും തിന്മയും ഒന്നിച്ചു വളരുന്ന ലോകത്തിൽ ആത്മീയ വളർച്ച കൊണ്ടു മാത്രമേ തിന്മയെ ഉപേക്ഷിക്കുവാനുള്ള മനഃസാന്നിദ്ധ്യം സാദ്ധ്യമായിത്തീരൂ. പലയിടത്തും മനുഷ്യന്റെ വ്യക്തിത്വത്തിന് വില ഇടിഞ്ഞുകൊണ്ടിരിക്കുന്ന അവസ്ഥ സംജാതമായിക്കൊണ്ടിരിക്കുകയാണ്. അഭിമാനരാഹിത്യത്തിലേക്ക് പല

രുടെയും ജീവിതം വലിച്ചെറിയപ്പെടുന്നു. എന്നാൽ ദൈവമക്കൾക്ക് അവരുടേതായ ചിന്തയും, ഭാഷയും, ജീവിതശൈലിയുമുണ്ട്. അവ തമ്മിൽ അഭേദ്യമായ പൊരുത്തവും ഉണ്ട്. ഒരു വ്യക്തിയുടെ രണ്ട് കണ്ണുകൾ തമ്മിലുള്ള അകലത്തിന് ഒരു നിർദ്ദിഷ്ട ഘടനയുണ്ട്. കണ്ണിനും മൂക്കിനും തമ്മിലുള്ള ദൂരത്തിനും കണക്കുകൾ ഉണ്ട്. ഒരുവനെ നയിക്കുന്ന നയനങ്ങൾക്കും, കേൾവിശക്തിയുള്ള ചെവികൾക്കും പരസ്പരം പൊരുത്തമുണ്ട് ഇവകൾ തമ്മിലുള്ള പൊരുത്തം ക്രമീകരിക്കപ്പെടുന്നത് തലച്ചോറിന്റെ ഘടനയിലാണെന്ന് ശാസ്ത്രം തെളിയിക്കുന്നു. പൊരുത്തക്കേട് സംഭവിച്ചാൽ രോഗം ബാധിച്ച് വ്യക്തിത്വത്തിന്റെ വില കുറയുന്ന അവസ്ഥയിലാകുന്നു. നഷ്ടപ്പെട്ട വ്യക്തിത്വം വീണ്ടെടുക്കുവാനുള്ള ദൗത്യത്തിലാണ് ക്രിസ്തു കുരുടൻ, മുടന്തൻ, തളർവാതരോഗി ആദിയായവരെ സൗഖ്യമാക്കുന്നത്. സ്വന്തം വിലയെക്കുറിച്ച് നല്ല അവബോധം ഉള്ളപ്പോൾ പാപത്തിലേക്ക് വഴുതി വീഴുവാനുള്ള സാദ്ധ്യത ഒരുവനിൽ താരതമ്യേന കുറഞ്ഞിരിക്കും. ആ ബോദ്ധ്യം ഇല്ലാത്തപ്പോൾ നഷ്ടപ്പെടുന്നതോ ദൈവ സാദൃശ്യവും.

**കണ്ടതും കേട്ടതും അനുസരിച്ച് വാസനയുണ്ടാകുന്നു:-**

ദൈവത്തിന്റെ ജീവശ്വാസം ഉള്ളിലേക്ക് പ്രവേശിച്ചപ്പോൾ മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു. ബാഹ്യമായ ഇന്ദ്രിയങ്ങൾ വഴി കാണുകയും കേൾക്കുകയും ചെയ്യുന്നതിന് അനുസരിച്ച് ഉള്ളിലെ വാസനകൾ വളരുന്നു. ഹവ്വായുടെ ചെവിയിലേക്ക് സാത്താൻ ഊതി. വചനത്തിന്റെ വെളിച്ചം ഇല്ലാഞ്ഞപ്പോൾ ജീവനേക്കാൾ ജീവിത സൗകര്യങ്ങൾ വലിയതാണെന്ന് ചിന്തിക്കുന്നു. എന്നാൽ ദൈവവചനം ഉള്ളിൽ പ്രവേശിക്കുമ്പോൾ നമുക്ക് വിലയുണ്ടാകുന്നു. പ്രകാശം ലഭിച്ചിട്ടുള്ളവർ മറ്റുള്ളവരെ പ്രണമിക്കുന്നു. ഒരാളിന്റെ ഉള്ളിലെ ദിവ്യാംശം അപരന്റെ ദിവ്യാംശത്തെ ആദരിക്കുന്നു.

പ്രകാശം കൂടുതലായി ശോഭിക്കുക എന്നത് സൃഷ്ടിയുടെ ചുമതലയാണ്. ഒരാൾ പ്രകാശിക്കുന്നത് മറ്റുള്ളവർക്കുവേണ്ടി തന്നെയാണ്. "നിങ്ങൾ ലോകത്തിന്റെ പ്രകാശം ആകുന്നു" (മത്തായി 5:14) വചനത്തിന്റെ പ്രകാശം നാം സ്വീകരിക്കുമ്പോൾ നമ്മുടെ സാദ്ധ്യതകൾ യാഥാർത്ഥ്യങ്ങളായിത്തീരുന്നു. ഇന്നത്തെ ദിവസം പ്രയോജനപ്പെടുത്തിയാൽ നാളത്തെ പ്രഭാതത്തിന് പ്രഭയേറുന്നു. വിളക്ക് കെട്ടുപോയാലും വെളിച്ചം നഷ്ടപ്പെടുന്നില്ല. മൺകൂടാരങ്ങൾക്കുപോലും പ്രകാശത്തെ ഒതുക്കി നിർത്തുവാൻ കഴിയുന്നില്ല.

**മനുഷ്യന്റെ ബുദ്ധിയെ കവിയുന്ന ദൈവനിയോഗം :-**

ശലോമോൻ രാജാവിന്റെ ബുദ്ധിയെ പരിശോധിക്കുവാൻ വന്ന ശേബാ രാജ്ഞിക്ക് ശരിയായ പുഷ്പം ഏതെന്ന് രാജാവ് കാണിച്ചുകൊടുത്തത്, ദൈവനിയോഗം തേനീച്ചയെ യഥാർത്ഥ പുഷ്പത്തിലേക്ക് നയിച്ചുവെന്നതിനാലാണ് (ഹണീബി ഫിലോസഫി). പ്രഭാതം ആയി എന്ന് അന്ധന്മാർ അറിയുന്നത് പ്രഭാതത്തിന്റെ സുഗന്ധം മൂലമാണെന്ന് കേട്ടിട്ടുണ്ട്. അതോടൊപ്പം പക്ഷികളുടെ കളകൂജനവും. മുഷിവിന്റെ അനുഭവം ഉണ്ടാകാതെ ജീവിക്കുവാൻ സാധിക്കുന്നവർക്ക് പ്രഭാതത്തിന്റെ കുളിർമ മറ്റുള്ളവർക്ക് പ്രദാനം ചെയ്യുവാൻ സാധിക്കും.

2012 നവംബർ 7-ാം തീയതി അമേരിക്കൻ പ്രസിഡന്റ് സ്ഥാനത്തേക്ക് ബരാക്ക് ഒബാമ തെരഞ്ഞെടുക്കപ്പെടുകയുണ്ടായി. ഒബാമയുടെ വിജയത്തിൽ അദ്ദേഹത്തെ അഭിനന്ദിച്ചുകൊണ്ടും തന്റെ പരാജയം അംഗീകരിച്ചുകൊണ്ടും ഇഞ്ചോടിഞ്ച് പോരാട്ടം നടത്തിക്കൊണ്ടിരുന്ന മിറ്റ് റോംനി അമേരിക്കൻ ജനതയോട് സംസാരിച്ചത് ലോകം മുഴുവൻ ഒന്നടങ്കം കാണുകയുണ്ടായി. രണ്ടാമതായി ഒരേ സ്റ്റേജിലേക്ക് കടന്നുവന്ന് വിജയിച്ച ഒബാമയെ കണ്ടപ്പോൾ അമേരിക്കൻ ജനത ഹർഷാരവം മുഴക്കിയതും, മിറ്റ് റോംനിയുടെ പ്രസംഗത്തിൽ അദ്ദേഹത്തോട് സ്നേഹാദരവുകൾ പ്രകടിപ്പിച്ച്, അതേ ജനതതന്നെ ഹർഷാരവം മുഴക്കിയതും നിമിഷങ്ങളുടെ വ്യത്യാസത്തിൽ മാത്രം ആയിരുന്നു.

ദൃശ്യലോകത്തേയും അദൃശ്യലോകത്തേയും തമ്മിൽ ബന്ധിപ്പിക്കുന്ന കവാടങ്ങളായി വെളിപാടുകൾ പരിണമിക്കുന്നു. വെളിപാടുകളുടെ ആഴം കാണുന്ന ജീവിതം സമസ്ത ജീവികളെയും, പ്രപഞ്ചത്തെയും, അതിന്റെ മനോഹാരിതയെയും കരുണയുടെ സീമയിൽ ഉൾപ്പെടുത്തുന്നു. "കാരുണ്യമില്ലാതെ ഒന്നും വിലയിരുത്തിക്കൂടായെന്ന്" ഐൻസ്റ്റൈൻ "സ്വന്തം ഹൃദയത്തിൽ നിന്ന് ആശ, ആദരം, കരുണ, ക്ഷമ, പശ്ചാത്താപം എന്നിവയുടെ അംശങ്ങൾ ഊറ്റിയെടുത്ത് കൂട്ടിക്കലർത്താൻ കഴിയുന്ന രസായന മാന്ത്രികൻ സ്നേഹമെന്ന കണികനിർമ്മിക്കുന്നു" എന്ന് ലബനീസ് കവി ഖലീൽ ജിബ്രാൻ (1183-1931). വാത്സല്യത്തിന്റെ ആത്മാവ് എവിടെയും കാണപ്പെടട്ടെ.



# വിശുദ്ധിയുടെ പടവുകൾ

**ഫാ. പി.വി. ജോൺ**

"നിങ്ങളുടെ ദൈവമായ യഹോവ എന്ന ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരായിരിപ്പീൻ."

യഹോവയായ ദൈവം മോശയിലൂടെ തന്റെ ജനത്തിനു തന്നെത്തന്നെ വെളിപ്പെടുത്തിക്കൊടുക്കുകയാണ് ഈ വാക്യത്തിൽ. വി. വേദപുസ്തകത്തിന്റെ പരമമായ ലക്ഷ്യം ദൈവത്തെ മനുഷ്യൻ വെളിപ്പെടുത്തിക്കൊടുക്കുകയും, മനുഷ്യരെക്കുറിച്ചുള്ള ദൈവത്തിന്റെ ഉദ്ദേശമെന്താണെന്ന് മനസ്സിലാക്കിക്കൊടുക്കുകയുമാണ്. യിസ്രായേൽ മക്കളുടെ സർവ്വസഭയോടും പറയുവാനായി മോശെയോട് യഹോവ അരുളിച്ചെയ്ത ഈ വാക്യത്തിൽ ഈ രണ്ടു കാര്യങ്ങളും വെളിപ്പെടുത്തിയിരിക്കുന്നു. ദൈവം പരിശുദ്ധനാണ്; മനുഷ്യരും അതുപോലെ വിശുദ്ധരായിരിക്കണം.

ദൈവം പരിശുദ്ധനാകുന്നുവെന്നത് വി. വേദപുസ്തകം ഉടനീളം വ്യക്തമാക്കുന്ന ഒരു ദൈവിക സത്യമാണ്. മാത്രമല്ല, ദൈവം താമസിക്കുന്നിടവും വിശുദ്ധമാണ്. വിശുദ്ധമായിടത്തു മാത്രമേ ദൈവം വസിക്കുകയുള്ളു. അതുകൊണ്ടാണ് ദൈവത്തിനായി വേർതിരിച്ച് വിശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുന്ന വി. ദേവാലയം വിശുദ്ധമാണെന്ന് നാം വിശ്വസിക്കുന്നത്. യഹോവ മോശെയ്ക്ക് മുൾപ്പടർപ്പിൽ പ്രത്യക്ഷപ്പെട്ടപ്പോൾ മോശെയോട് അരുളിച്ചെയ്യുന്നു. പുറ. 3:5 'അപ്പോൾ അവൻ: ഇങ്ങോട്ട് അടുക്കരുത്, നീ നിൽക്കുന്ന സ്ഥലം വിശുദ്ധമാകയാൽ കാലിൽ നിന്ന് ചെരുപ്പ് അഴിച്ചു കളക' എന്ന് പറഞ്ഞു. പർവ്വതത്തിൽ നിന്ന് ദൈവം മോശയോട് അരുളിച്ചെയ്യുമ്പോൾ പറയുന്നു; പുറ. 19:12 "ജനം പർവ്വതത്തിൽ കയറാതെയും അതിന്റെ അടിവാരം തൊടാതെയുമിരിപ്പാൻ സൂക്ഷിക്കേണം" ദൈവം വിശുദ്ധനും വിശുദ്ധതയിൽ വസിക്കുന്നവനുമാകയാൽ വിശുദ്ധിയോടുകൂടെയല്ലാതെ ആർക്കും ദൈവത്തെ സമീപിക്കുവാൻ കഴിയുകയില്ല. പർവ്വത പ്രസംഗത്തിൽ കർത്താവ് പറഞ്ഞു: 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെക്കാണും' മത്താ. 5:8.

ആരാധനയിൽ വിശ്വാസികൾ ഒന്നിച്ച് ദൈവത്തെ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന് വാഴ്ത്തി പുകഴ്ത്തി സ്തുതിക്കുന്നു. പ്രാർത്ഥനയുടെ ആരംഭമായ കൗമായിൽ "തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ദൈവം തമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ ഉയരങ്ങളിൽ സ്തുതി" എന്നും "ദൈവമേ നീ പരിശുദ്ധനാകുന്നു; ബലവാനേ നീ പരിശുദ്ധനാകുന്നു, മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു'വെന്നും നാം ദൈവത്തെ സ്തുതിക്കുന്നു. കൗമാ നമസ്കരിക്കാത്തവരും, അതിനെ എതിർക്കുന്നവരും ചോദിക്കുന്ന ഒരു ചോദ്യമുണ്ട് ദൈവം പരിശുദ്ധനാണെന്ന് എല്ലാവരും അംഗീകരിക്കുന്ന ഒരു സത്യമായതിനാൽ നാം പ്രാർത്ഥിക്കുമ്പോൾ ദൈവമേ നീ പരിശുദ്ധനാകുന്നുവെന്ന് ദൈവത്തോട് പറയേണ്ടതുണ്ടോ? ദൈവത്തിന്റെ പരിശുദ്ധതയ്ക്ക് മനുഷ്യന്റെ സാക്ഷ്യപത്രം ആവശ്യമുണ്ടോ? ഇത് എങ്ങനെ പ്രാർത്ഥനയാകും? എന്നീ ചോദ്യങ്ങൾ ആരാധനയുടെയും പ്രാർത്ഥ

നയുടെയും അർത്ഥം ശരിയായി ഗ്രഹിക്കാത്തതു കൊണ്ട് ഉളവാകുന്നതാണ്. ആരാധനയും പ്രാർത്ഥനയും രണ്ടാണ്. പ്രാർത്ഥനയെന്നുള്ളത് ദൈവവുമായുള്ള മനുഷ്യന്റെ വ്യക്തിബന്ധത്തിന്റെ സ്വകാര്യ നിമിഷങ്ങളാണ്. അത് രഹസ്യമാണ്, രഹസ്യമായിരിക്കണം. മത്താ. 6:6,7 വാക്യങ്ങൾ. അവിടെ വാക്കുകൾക്കുപോലും പ്രസക്തി കുറവാണ്. ദൈവസന്നിധിയിൽ മനം പകരുകയാണ് പ്രാർത്ഥന. (1 ശമു. 1:10,13,15 വാക്യങ്ങൾ) എന്നാൽ ആരാധനയാകട്ടെ, വിശ്വാസികളുടെ സമൂഹം ഒന്നായി ദൈവസന്നിധിയിൽ ആയിരിക്കുന്ന അനർഘനിമിഷങ്ങളാണ്. അവിടെ പാട്ടുണ്ട്, പ്രാർത്ഥനയുണ്ട്, ആരാധനയുണ്ട് കൂടാതെ സ്തുതിയും സ്തോത്രവും, പ്രാഭവും പുകഴ്ചയും മാഞ്ഞുപോകാത്ത നല്ല ഉന്നതിയും നിത്യവും അർപ്പിക്കുകയും സത്യ അനുതാപത്തോടുകൂടെ തങ്ങളെത്തന്നെ ദൈവസന്നിധിയിൽ സമർപ്പിക്കുകയും ചെയ്യുന്നു.

'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്നു നാം പറയുമ്പോൾ അവന്റെ പരിശുദ്ധതയെ നാം അംഗീകരിക്കുക മാത്രമല്ല; അവനെ സ്തുതിക്കുകകൂടി ചെയ്യുകയാണ്. ഒപ്പം നാം അശുദ്ധരാണെന്ന് സ്വയം സമ്മതിക്കുകയും ചെയ്യുന്നു. ബലവാനേ നീ പരിശുദ്ധനാകുന്നു എന്നു പറയുമ്പോൾ നാം ബലഹീനരാണെന്നും, മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു എന്നു പറയുമ്പോൾ നാം മരണമുള്ളവരാണെന്നും സമ്മതിച്ച് ഏറ്റു പറയുന്നു. അതിനു ശേഷം ഞങ്ങളെ അശുദ്ധിയിൽ നിന്നും ഉദ്ധരിക്കുവാനായി, മരണത്തെ മായിച്ചുകളഞ്ഞ് നിത്യജീവൻ നൽകുവാനായി ഞങ്ങൾക്കുവേണ്ടി കുരിശിൽ തൂങ്ങിയ മശിഹാ തമ്പുരാനേ ഞങ്ങളോടു കരുണ ചെയ്യേണമേ' എന്ന് അപേക്ഷിക്കുകയും ചെയ്യുന്നു. 'കർത്താവ് പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്നതാകട്ടെ മാലാഖമാരുടെ സ്തുതിപ്പുകളാണ്.' യെശ. 6:1-7 വാക്യങ്ങളിൽ ഈ സത്യം വെളിവാക്കുന്നു. ഉസ്സിയാ രാജാവ് മരിച്ച ആണ്ടിൽ കർത്താവ് ഉയർന്നും പൊങ്ങിയുമുള്ള സിംഹാസനത്തിൽ ഇരിക്കുന്ന മഹത്വപൂർണ്ണമായ ദർശനം യെശയ്യാവിന് ലഭിക്കുന്നു. അവന്റെ വസ്ത്രത്തിന്റെ വിളുമ്പുകൾ മന്ദിരത്തെ നിറച്ചിരുന്നു. ആറാറു ചിറകുകളുള്ള സാറാഫുകൾ, രണ്ടുകൊണ്ടു മുഖംമൂടി, രണ്ടുകൊണ്ട് കാൽമൂടി, രണ്ടുകൊണ്ട് പറന്ന് ദൈവത്തെ സ്തുതിക്കുന്നു. "സൈന്യങ്ങളുടെ ദൈവമായ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ സർവ്വഭൂമിയും അവന്റെ മഹത്വംകൊണ്ട് നിറഞ്ഞിരിക്കുന്നു. ഈ ദർശനം കണ്ട യെശയ്യാവിന് ഉണ്ടായ മാറ്റമാണ് കൗമാ നമസ്ക്കാരത്തിലൂടെ നാം നേടേണ്ടത് മഹത്വമുള്ള ദൈവിക ദർശനവും മാലാഖമാരുടെ സ്തുതിയും യെശയ്യാവിൽ പാപബോധവും പശ്ചാത്താപവും ഉളവാകുന്നു. യെശയ്യാവു പറയുന്നു: അഞ്ചാം വാക്യം 'അപ്പോൾ ഞാൻ ശുദ്ധിയില്ലാത്ത അധരങ്ങളുള്ളോരു മനുഷ്യൻ, ശുദ്ധിയില്ലാത്ത അധരങ്ങളുള്ള ജനത്തിന്റെ നടുവിൽ വസിക്കുന്നു. എന്റെ കണ്ണ് സൈന്യങ്ങളുടെ രാജാവിനെ കണ്ടുവല്ലോ എന്നു പറഞ്ഞു. സത്യാനുതാപത്തോടു കൂടെയുള്ള യശയ്യാവിന്റെ സമർപ്പണത്തിന്റെ ഫലമാണ് പിന്നീട് നാം വായിക്കുന്നത്. സാറാഫുകളിൽ ഒരുത്തൻ യാഗപീഠത്തിൽ നിന്ന് കൊടിൽകൊണ്ട് തീക്കനൽ എടുത്ത് യെശയ്യാവിന്റെ അധരത്തിൽ തൊടുവിക്കുകയും അവന്റെ അകൃത്യം നീങ്ങുകയും പാപത്തിന് പരിഹാരം ഉണ്ടാവുകയും ചെയ്തു. കൗമാ നമസ്ക്കാരത്തിലൂടെയും ആരാധനയിലൂടെയും യെശയ്യാവു പ്രഖ്യാപിച്ച ശ്രേഷ്ഠമായ അനുഭവം സ്വായത്തമാക്കുകയാണ് ഇതുകൊണ്ട് സഭ ലക്ഷ്യമിടുന്നത്. ഈ സത്യം തിരിച്ചറിയാത്തവരാണ് കൗമാ നമസ്ക്കാരം അംഗീകരിക്കാതിരിക്കുകയും പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന സ്തുതികളെ ചോദ്യം ചെയ്യുകയും ചെയ്യുന്നത്. എന്തുകൊണ്ട് വിശ്വാസികൾ അനുഭവം പ്രാപിക്കുന്നില്ലായെന്ന ചോദ്യം ഇവിടെ പ്രസക്തമാണ്. അത് നമസ്ക്കാരത്തിന്റെ കുഴപ്പമല്ല. വിശ്വാസികളുടെ കുഴപ്പമാണ് കൗമാ നമസ്ക്കാരത്തിന്റെ ഈ അർത്ഥങ്ങൾ ഗ്രഹിക്കാതെയും വെറും അധരവ്യവസായമായി മാറിപ്പോകുന്നുവെന്നതാണ് ഇതിനു കാരണം.

തുടരും...

## പാരീഷ് മിഷൻ

ഇടവകകളിൽ ആത്മീയ നവോത്ഥാനം കൈവരുത്തുവാൻ സെമിനാരി അദ്ധ്യാപകരും, വിദ്യാർത്ഥികളും ഒരുമിച്ച് ക്രിസ്തുമസ് പാരീഷ് മിഷൻ (2012 ഡിസംബർ 27 മുതൽ 2013 ജനുവരി 1 വരെ) നടത്തുന്നു. സുവിശേഷ പ്രസംഗങ്ങൾ, വിശ്വാസസംബന്ധമായ വേദപഠനക്ലാസ്സുകൾ, ഗാനപരിശീലനം, കുട്ടികൾക്കും യുവജനങ്ങൾക്കും, മാതാപിതാക്കൾക്കും പ്രത്യേക ക്ലാസ്സുകൾ, കൗൺസലിംഗ്, ഭവനസന്ദർശനം, മദ്യ-മയക്കുമരുന്ന് എന്നിവയ്ക്കെതിരെ നടത്തുന്ന ബോധനക്ലാസ്സുകൾ, മദ്ധ്യസ്ഥ പ്രാർത്ഥന മുതലായവ നടത്തപ്പെടുന്നു. പാരീഷ് മിഷൻ നടത്തുവാനാഗ്രഹിക്കുന്ന ഇടവകകൾ 2012 ഡിസംബർ 5 (ബുധൻ) ന് മുമ്പായി പാരീഷ് മിഷൻ കോ-ഓർഡിനേറ്റർ/സെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. നം. 98, കോട്ടയം - 1 എന്ന വിലാസത്തിൽ അറിയിക്കണം.

## ശുചീകരണ ദിനം

ബുധനൂർ: ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പരി കാതോലിക്കാ ബാവാ തിരുമനസ്സിന്റെ കല്പന യാൽ 2012 നവംബർ 2 ശുചീകരണ ദിനമായി ആച രിച്ചു. അന്നേ ദിവസം ഉച്ചയ്ക്ക് ബുധനൂർ കിഴക്കേ കുരിശിൻ സൗധം മുതൽ ബുധനൂർ പടിഞ്ഞാറെ കുരിശിൻ സൗധം വരെ റോഡ് ശുചീകരണം നട ത്തി. സഭയുടെ സമ്പൂർണ്ണ പ്ലാസ്റ്റിക് നിരോധന യജ്ഞത്തിൽ പങ്കാളികളായി. യൂണിറ്റ് വൈസ് പ്രസിഡന്റ് ശ്രീ. ജോർജ്ജ്പി. ശാമുവേൽ ശുചീ കരണത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കുകയും നേതൃത്വം നൽകുകയും ചെയ്തു.

## "ആരാധനാഗീത സമീക്ഷ" രണ്ടാം പതിപ്പു പുറത്തിറങ്ങി

ഓർത്തഡോക്സ് ആരാധനാ ഗീതങ്ങളുടെ അർത്ഥവും പൊരുളും സാധാരണ ജീവിതത്തിനു മനസ്സിലാക്കി വിശുദ്ധ കുർബ്ബാന കൂടുതൽ അനു ഭവവേദ്യമാക്കുക എന്ന ഉദ്ദേശ്യത്തോടെ പ്രൊഫ. എൻ.ഐ. നൈനാൻ ശൂരനാട് എഴുതിയ "ആരാ ധനാ ഗീത സമീക്ഷ'' എന്ന പുസ്തകത്തിന്റെ രണ്ടാം പതിപ്പ് പുറത്തിറങ്ങി. വർഷങ്ങൾക്കു മുമ്പ് കോട്ടയം ദേവലോകത്തു നിന്നു പ്രസിദ്ധീകരിച്ചി രുന്ന ഓർത്തഡോക്സ് ഹെറാൾഡ് ദ്വൈവാരിക യിൽ ഖണ്ഡശ്ശ പ്രസിദ്ധീകരിച്ചിരുന്നപ്പോൾ വിശ്വാ സികൾ ആവേശപൂർവ്വം ഏറ്റുവാങ്ങിയ "ആരാധനാ ഗീത സമീക്ഷ" എന്ന പംക്തി പത്തനംതിട്ട കാതോ ലിക്കേറ്റ് കോളേജിലെ മലയാള വിഭാഗം മേധാ വിയും എഴുത്തുകാരനുമായിരുന്ന പ്രൊഫ. എൻ. ഐ. നൈനാൻ ശൂരനാട് ആയിരുന്നു കൈകാര്യം ചെയ്തത്. അദ്ദേഹത്തിന്റെ മരണശേഷം ഇത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നത് തിരു വല്ല സി.എസ്.എസ് ബുക്സ് ആണ്. ഫാ. ഡോ ടി.ജെ. ജോഷ്വായുടെ അവതാരികയോടെ കഴിഞ്ഞ വർഷം പുസ്തകം പുറത്തിറക്കിയത് ക്യാപ്റ്റൻ രാജുവാണ്. പരുമലയിലും കോട്ടയത്തുമുള്ള സഭാ ബുക്ക്സ്റ്റാളുകളിലും തിരുവല്ല സി.എസ്.എസിലും പുസ്തകത്തിന്റെ രണ്ടാം പതിപ്പ് ലഭ്യമാണ്.



## അഭിനന്ദനങ്ങൾ




മർത്ത മറിയം സമാജം അഖില മലങ്കര അടിസ്ഥാനത്തിൽ നടത്തിയ ബൈബിൾ ക്വിസ് മത്സരത്തിൽ ഒന്നാം സമ്മാനം നേടിയ ടീം അംഗങ്ങളായ ലിസ്സി തോമസ് (സെന്റ് തോമസ് വലിയ പള്ളി, ഉമയാറ്റുകര) റെക്സി ഷാജി (സെന്റ് മേരീസ് വലിയ പള്ളി, പേരിശ്ശേരി)



മർത്തമറിയം വനിതാസമാജം സമാപന സമ്മേളനം സുൽത്താൻ ബത്തേരി സെന്റ് മേരീസ് കത്തീഡ്രലിൽ മന്ത്രി ജയലക്ഷ്മി ഉത്ഘാടനം ചെയ്യുന്നു.

## സിഡിയുടെ പ്രകാശനം



പരുമല പെരുനാളിനോടനുബന്ധിച്ച് ജിജി കാടു വെട്ടൂർ സമർപ്പിച്ച "പരുമലയുടെ മണിദീപം" എന്ന സിഡിയുടെ പ്രകാശനം ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിലിന് നൽകിക്കൊണ്ട് നിർവ്വഹിക്കുന്നു. സഭാ മാനേജിംഗ് കമ്മറ്റി അംഗം ഫാ. തോമസ് വർഗീസ് അമയിൽ, ഡയാനാ ജിജി എന്നിവർ സമീപം.

## സൗജന്യ നേത്രരോഗ ചികിത്സാ നിർണ്ണയ ക്യാമ്പ്

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെയും വാസൻ ഐ കെയർ ഗ്രൂപ്പിന്റെയും സംയുക്താഭിമുഖ്യത്തിൽ ഒരു സൗജന്യ നേത്രരോഗ ചികിത്സാ നിർണ്ണയ ക്യാമ്പ് 2012 നവംബർ 10-ാം തീയയി ശനിയാഴ്ച ഇടവക ഓഡിറ്റോറിയത്തിൽ വെച്ച് നടത്തപ്പെട്ടു. ഏകദേശം 250-ഓളം ആളുകൾ പേരുകൾ രജിസ്റ്റർ ചെയ്ത് ക്യാമ്പിൽ സംബന്ധിച്ചു.




# വീട്ടുവളപ്പിൽ പച്ചക്കറി കൃഷി

**ഡോ. തോമസ് മാത്യു**
കേരള കാർഷിക സർവ്വകലാശാല

ശരീരത്തിന്റെ ആരോഗ്യ സംരക്ഷണത്തിനും രോഗപ്രതിരോധത്തിനും പച്ചക്കറികളുടെ സംഭാവന അമൂല്യമാണ്. ഒട്ടുമിക്ക പച്ചക്കറികളിലും ജീവകങ്ങൾ സമൃദ്ധിയായിട്ടുണ്ട്. കൂടാതെ കാൽസ്യം ഫോസ്ഫറസ് മുതലായ ധാതുലവണങ്ങളും പ്രദാനം ചെയ്യുന്നു. പക്ഷേ ഇന്ന് മാർക്കറ്റിൽ ലഭിക്കുന്ന പച്ചക്കറികളിൽ കീടനാശിനിയുടെയും രാസപദാർത്ഥങ്ങളുടെയും അമിതമായ പ്രയോഗം മൂലം മനുഷ്യ ശരീരത്തിന് ഹാനികരമായ രീതിയിൽ പ്രവർത്തിക്കുന്നു. മാത്രമല്ല പച്ചക്കറികളുടെ വർദ്ധിച്ച വിലയും ഇവയുടെ ഉപയോഗത്തിന് പ്രതിബന്ധമായി നിൽക്കുന്നു. അതുകൊണ്ട് കഴിയുന്നത്ര പച്ചക്കറി വീട്ടുവളപ്പിൽ തന്നെ നട്ടുപിടിപ്പിക്കുകയാണ് ആരോഗ്യകരവും ആദായകരവും.

**പച്ചക്കറി വിളകൾ പല രീതിയിൽ ഉല്പാദിപ്പിക്കുവാൻ കഴിയും.**

1. തുറസ്സായ കൃഷിയിടങ്ങളിൽ വാണിജ്യ അടിസ്ഥാനത്തിൽ പച്ചക്കറി വിളകൾ കൃഷിചെയ്യാം.
2. വീട്ടുവളപ്പിൽ ഗൃഹപരിസരത്ത് അടുക്കളത്തോട്ടം എന്ന നിലയിൽ വീട്ടിലെ ആവശ്യങ്ങൾക്കുവേണ്ടി മാത്രം കൃഷി ചെയ്യുന്ന രീതിയുണ്ട്.
3. വീടിന്റെ ഉദ്യാനങ്ങളിൽ പൂച്ചെടികളോടൊപ്പം, ചട്ടികളിൽ, പ്ലാസ്റ്റിക് ചാക്കുകളിൽ, മാർക്കറ്റിൽ വാങ്ങിക്കുവാൻ കഴിയുന്ന ഗ്രോബാഗിൽ (Grow bag) പച്ചക്കറിവിളകൾ നട്ടുവളർത്താം.
4. സ്ഥലത്തിനു പരിമിതിയുള്ള നഗരങ്ങളിൽ വീടിന്റെ മട്ടുപ്പാവിൽ പച്ചക്കറികൃഷി നടത്തുവാൻ കഴിയും.
5. ഹരിത ഗൃഹങ്ങൾ നിർമ്മിച്ച് അല്ലെങ്കിൽ പോളിഹൗസി (Poly house) ന്റെ സഹായത്തോടെ സംരക്ഷിതകൃഷി അവലംബിച്ച് പച്ചക്കറി വിളകൾ വർഷം മുഴുവൻ വിളയിച്ചെടുക്കുവാൻ കഴിയുന്നു. ഒരു പോളി ഹൗസ് നിർമ്മിക്കുവാൻ കുറഞ്ഞത് അര സെന്റ് ($20m^2$) സ്ഥലം എങ്കിലും വേണ്ടിവരും. നിർമ്മാണ ചെലവ് കൂടുതലാണ്.

**ഗൃഹപരിസര പച്ചക്കറി കൃഷി**

പച്ചക്കറിത്തോട്ടമുണ്ടാക്കുന്നതിന് വെള്ളവും വെളിച്ചവും ധാരാളം കിട്ടുന്ന സ്ഥലമാണ് ഏറ്റവും അനുയോജ്യം. കേരളത്തിലെ വീട്ടുവളപ്പുകളിൽ തണലിൽ നിന്നും പൂർണ്ണമായി മുക്തമായ ലഭ്യമാക്കുക അത്ര എളുപ്പമുള്ള കാര്യമല്ല. നമ്മുടെ പുരയിടങ്ങളിൽ തെങ്ങ്, പ്ലാവ്, മാവ് തുടങ്ങിയ ഫലവൃക്ഷങ്ങൾ ഉണ്ടായിരിക്കും. എന്നാൽ ശാസ്ത്രീയമായ പരിജ്ഞാനം ഉപയോഗിച്ച് അവയ്ക്ക് ഇടയിലും അടുക്കും ചിട്ടയുമുള്ള പച്ചക്കറിതോട്ടം വളർത്തിയെടുക്കുവാൻ കഴിയും. സ്ഥലത്തിന്റെ ലഭ്യതയും തണലിന്റെ വ്യാപ്തിയും അനുസരിച്ച് പച്ചക്കറിതോട്ടത്തിന്റെ ഘടനയിൽ മാറ്റങ്ങൾ വരുത്തേണ്ടതായി വരും. ഏറ്റവും കൂടുതൽ സൂര്യപ്രകാശം ലഭിക്കുന്ന സ്ഥലം ഇതിനായി തിരഞ്ഞെടുക്കണം. ചെടികൾക്ക് ഒരു ദിവസം കുറഞ്ഞത് ആറ് മണിക്കൂർ എങ്കിലും സൂര്യപ്രകാശം ലഭിച്ചിരിക്കണം.

ഭൂമദ്ധ്യരേഖയുടെ വടക്കുഭാഗത്താണ് നമ്മുടെ രാജ്യം സ്ഥിതിചെയ്യുന്നത്. അതിനാൽ കൂടുതൽ സൂര്യപ്രകാശം ലഭിക്കുന്നത് തെക്കുഭാഗത്തായിരിക്കും. സാധാരണ ഒറ്റ നിലകളുള്ള കെട്ടിടത്തിന്റെ വടക്കുഭാഗത്ത് ദിവസത്തിന്റെ അധികസമയവും തണലായിരിക്കും. അതുകൊണ്ട് പച്ചക്കറി വിളകൾ തെക്കുഭാഗത്ത് ക്രമീകരിക്കുന്നതാണ് ഉത്തമം.

പച്ചക്കറിതോട്ടത്തിന്റെ വലുപ്പം നിർണ്ണയിക്കുന്നതു കുടുംബത്തിന്റെ അംഗങ്ങളുടെ എണ്ണവും സ്ഥലത്തിന്റെ ലഭ്യതയും കണക്കാക്കിയാണ്. പ്രായപൂർത്തിയായ ഒരാൾക്ക് അരസെന്റ് ($20m^2$) സ്ഥലം ആവശ്യമാണ്. തിരഞ്ഞെടുത്ത സ്ഥലത്ത് 10 സെ.മീ. ആഴത്തിൽ മേൽമണ്ണ് കിളച്ച് എടുത്ത് മാറ്റി വയ്ക്കുക. താഴെയുള്ള അടിമണ്ണ് 45–50 സെ. മീ. ആഴത്തിൽ കിളച്ചിളക്കുക. അതിൽ ജൈവവളം ചേർത്ത് നന്നായി ഇളക്കിയിടണം. അതിനുശേഷം മാറ്റിവച്ചിരിക്കുന്ന മേൽമണ്ണ് ഇതിനു മുകളിലായി വിരിച്ചുകൊടുക്കേണ്ടതാണ്. ഇപ്രകാരം ചെയ്യുമ്പോൾ ഫലഭൂയിഷ്ഠമായ മേൽമണ്ണ് നഷ്ടപ്പെടുകയില്ല. ഒരു വീട്ടുവളപ്പിലെ മണ്ണ് നന്നാക്കുന്നതിന് ഇത് പ്രയോജനം ചെയ്യുവാൻ സഹായിക്കുന്നു.

വിളകൾ തെരഞ്ഞെടുക്കുമ്പോൾ ചിരസ്ഥായിയായി വളരുന്ന പച്ചക്കറികൾ കഴിവതും ഒരു ഭാഗത്ത് വരത്തക്കവിധത്തിൽ വേണം നടേണ്ടത്. തോട്ടത്തിന്റെ വടക്കുഭാഗത്തു നടുന്നതാണ് അനുയോജ്യം. തണലിനെ അതിജീവിക്കാൻ കഴിവുള്ള ഇഞ്ചി, മഞ്ഞൾ, മാങ്ങയിഞ്ചി, ചേന, ചേമ്പ്, കാന്താരി തുടങ്ങിയവ തെങ്ങിന്റെയും മറ്റു

വൃക്ഷങ്ങളുടെയും ഇടയിൽ കൃഷി ചെയ്യാം. ബാക്കിയുള്ള സ്ഥലത്ത് സൂര്യപ്രകാശത്തിന്റെ ലഭ്യതയനുസരിച്ച് ചെറിയതടങ്ങൾ എടുത്ത് പല തരം കായ്കറികൾ നട്ടുവളർത്താം. വിളകൾ ആസൂത്രണം ചെയ്യുന്നത് എല്ലാ സമയത്തും കായ്കറികൾ ലഭിക്കത്തക്കവിധത്തിൽ ആയിരിക്കണം. ഓരോ വിളയും അതിനേറ്റവും അനുയോജ്യമായ നടീൽ സമയത്തുവേണം നടുവാൻ.

മുളക്, വഴുതന, വെണ്ട, പയർ തുടങ്ങിയവ മെയ്-ജൂൺ മാസങ്ങളിൽ നന്നായി വളരും. എന്നാൽ വെള്ളരിവർഗ്ഗ പച്ചക്കറി വിളകളായ പാവൽ, പടവലം, മത്തൻ, കുമ്പളം, തണ്ണിമത്തൻ തുടങ്ങിയവ വേനൽക്കാലത്ത് നല്ല വിളവ് തരുന്നു. അതുപോലെതന്നെ തക്കാളി, കാബേജ്, കോളിഫ്ളവർ, കാരറ്റ് തുടങ്ങിയ വിളകൾക്ക് സെപ്റ്റംബർ-ഒക്ടോബർ മാസങ്ങളിൽ നടുന്നതാണ് അനുയോജ്യം. തുടർച്ചയായി ഒരു സ്ഥലത്ത് ഒരേ വർഗ്ഗത്തിൽപെടുന്ന വിളകൾ കൃഷി ചെയ്യുവാൻ പാടില്ല. ഒരേ സ്ഥലത്തു വിവിധ പച്ചക്കറി വിളകൾ മാറിമാറി കൃഷി ചെയ്യണം. ഈ രീതിയിൽ ആസൂത്രണം ചെയ്താൽ മണ്ണിന്റെ ഫലപുഷ്ടി നിലനിർത്തുകയും കീടരോഗബാധ തടയുകയും ചെയ്യാൻ സാധിക്കുന്നു.

ആറ് തടങ്ങളുള്ള ഒരു ഫ്ളോട്ടിൽ കാലവർഷം ആരംഭിക്കുന്ന സമയത്തോടെ വെണ്ട, മത്തൻ, കുമ്പളം, മുളക് കുരുത്തോലപ്പയർ എന്നിവ നട്ടുകൊടുക്കാം. ചിങ്ങമാസം ആകുന്നതോടെ കായ്കൾ പറിച്ചെടുക്കാം. സെപ്റ്റംബർ-ഒക്ടോബർ മാസമാകുമ്പോൾ ഈ കൃഷി ഏതാണ്ട് അവസാനിക്കുന്നു. വീണ്ടും സ്ഥലം കിളച്ചൊരുക്കി ഇതേ സ്ഥലത്ത് പാവൽ, പയർ, തക്കാളി, വഴുതന, ചുരയ്ക്ക എന്നിവ നട്ടാൽ ഡിസംബർ-ജനുവരിയോടെ വിളവ് ലഭിക്കുന്നു. ജലസേചന സൗകര്യങ്ങളിൽ വീണ്ടും ഈ സ്ഥലത്ത് ചീര, പയർ, തണ്ണിമത്തൻ, വെള്ളരി, പടവലം തുടങ്ങിയവ നടാം.

തണൽ കൂടുതലുള്ള സ്ഥലത്ത് സാമ്പാർ ചീര, തഴുതാമ, ആഫ്രിക്കൻ മല്ലി, വള്ളിച്ചീര തുടങ്ങിയ പച്ചക്കറികളും നന്നായി വളരും. പച്ചക്കറി തോട്ടത്തിന്റെ ചുറ്റും വിളവ് തരുന്ന വേലിയും ഉണ്ടാക്കാം. മധുരച്ചീര അഥവാ ചെക്കൂർമാനിസ് എന്നയിനം ചീരകളുടെ കമ്പ് 30 സെ.മീറ്റർ അകലത്തിൽ നട്ടാൽ അവ വളർന്നുകഴിയുമ്പോൾ വേലിയുടെ ഫലം ചെയ്യും. ആവശ്യത്തിന് ഇലക്കറിയും ലഭിക്കും. മുള്ളുവേലി ഉണ്ടെങ്കിൽ അതിൽ അമരപ്പയർ, ചതുരപ്പയർ കോവൽ, നിത്യവഴുതന, വാളരിപ്പയർ, പിച്ചിൽ തുടങ്ങിയവ പടർത്താവുന്നതാണ്.

നല്ല വിളവുതരുന്നതും രോഗങ്ങളേയും കീടങ്ങളേയും ചെറുത്തുനിൽക്കുന്നതുമായ ഇനങ്ങൾ തെരഞ്ഞെടുക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. വിത്ത് നേരിട്ട് പാകി മുളപ്പിക്കുന്നവയാണ് വെണ്ട, പയർ, വെള്ളരി, മത്തൻ തുടങ്ങിയവ. എന്നാൽ മുളക്, തക്കാളി, വഴുതന ചീര തുടങ്ങിയവ വിത്തു പാകി തൈകൾ തയ്യാറാക്കി പറിച്ചു നടണം. വിളകൾ നട്ടുകഴിഞ്ഞാൽ ജലസേചനം, കളപറിക്കൽ, മണ്ണുകയറ്റൽ തുടങ്ങിയവയ്ക്ക് കുടുംബാംഗങ്ങൾ അവരുടെ ഒഴിവ് സമയം പ്രയോജനപ്പെടുത്തണം. ജൈവവളം പച്ചക്കറി കൃഷിയിൽ വളരെയധികം പ്രാധാന്യമർഹിക്കുന്നു. ഫലപുഷ്ടി കുറഞ്ഞ മണ്ണിൽ രാസവളങ്ങൾ പല തവണകളായി ഇട്ടുകൊടുത്ത് ഇടയിളക്കുന്നത് കൂടുതൽ പ്രയോജനം ചെയ്യും. വീട്ടുവളപ്പിലെ പച്ചക്കറി കൃഷിയിൽ കീടനാശിനികളും കുമിൾ നാശിനികളും ഏറ്റവും കുറച്ച് ഉപയോഗിക്കണം. മിക്ക കീടങ്ങളേയും കൈകൊണ്ട് പിടിച്ച് നശിപ്പിക്കാവുന്നതാണ്. ഈ രീതിയിൽ ഒന്നും നിയന്ത്രണം സാധ്യമാകാതെ വരുമ്പോൾ ജൈവ കീടിനാശിനി വിഷവീര്യം കുറഞ്ഞ രാസ കീടനാശിനി എന്നിവ ഉപയോഗിക്കണം.

ഇങ്ങനെ എല്ലാ ദിവസവും ഒരു മണിക്കൂർ എങ്കിലും ചെടികളോടൊപ്പം ചെലവഴിച്ചൽ നല്ലൊരു പച്ചക്കറിത്തോട്ടം രൂപപ്പെടുത്തിയെടുക്കാം. കൂടാതെ മാനസികവും ശാരീരികവുമായ വളർച്ചയ്ക്ക് ഇവ കാരണമാകുന്നു. പച്ചക്കറിയെ സംബന്ധിച്ച് നമുക്ക് സ്വയം പര്യാപ്തത നേടാനും ആരോഗ്യമുള്ള ജനതയെ വാർത്തെടുക്കാനും സഹായിക്കും.

## ശുചീകരണ ദിനം

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പരി കാതോലിക്കാ ബാവാ തിരുമനസ്സിന്റെ കല്പനയാൽ 2012 നവംബർ 2 ശുചീകരണ ദിനമായി ആചരിച്ചു. അന്നേ ദിവസം ഉച്ചയ്ക്ക് ബുധനൂർ കിഴക്കേ കുരിശിൻ സൗധം മുതൽ ബുധനൂർ പടിഞ്ഞാറെ കുരിശിൻ സൗധം വരെ റോഡ് ശുചീകരണം നടത്തി. സഭയുടെ സമ്പൂർണ്ണ പ്ലാസ്റ്റിക് നിരോധന യജ്ഞത്തിൽ പങ്കാളികളായി. യൂണിറ്റ് വൈസ് പ്രസിഡന്റ് ശ്രീ. ജോർജ്ജ്പി. ശാമുവേൽ ശുചീകരണത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കുകയും നേതൃത്വം നൽകുകയും ചെയ്തു.

## ഭദ്രാസന ധ്യാനയോഗം

ചെങ്ങന്നൂർ ഭദ്രാസന ദ്വൈമാസ ധ്യാനയോഗം നവംബർ 30 വെള്ളിയാഴ്ച ചെറിയനാട് സെന്റ് ജോർജ്ജ് ദേവാലയത്തിൽ നടത്തപ്പെടുന്നു. രാവിലെ 9.30 ന് ആരംഭിക്കുന്ന യോഗത്തിൽ ഇടവക മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷത വഹിക്കുകയും അഭി. ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ ധ്യാനം നയിക്കുകയും ചെയ്യും.



## ഏവൻഗേല്യോന്യധ്യാനം

# മെൽത്തോ

**ഫാ. ബിജു റ്റി. മാത്യു**

**സഖറിയാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച : വി. ലൂക്കോസ് 1:5-23**

**ദൈവീക അറിയിപ്പും ദൈവത്തിന്റെ രക്ഷാകര പദ്ധതിയുടെ ആരംഭവും**

**യുവത്വം പ്രാപിച്ച വാർദ്ധക്യവും സന്തതിയെ ഉൽഭൂതമാക്കിയ വന്ധ്യതയും**

യിസ്രായേലിന്റെ ചരിത്രത്തിലെ ഇരുണ്ട സംവത്സരങ്ങളിൽ വെളിപാടുകളുടെയും പ്രവചനങ്ങളുടെയും അഭാവത്താൽ ജനങ്ങൾ ആത്മീയ നിർജ്ജീവത്വത്തിലേക്ക് നയിക്കപ്പെട്ടു. "മലാഖി 4:5,6 യഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനു മുമ്പേ ഞാൻ നിങ്ങൾക്ക് ഏലിയാ പ്രവാചകനെ അയയ്ക്കും. ഞാൻ വന്ന് ഭൂമിയെ സംഹാരശപഥംകൊണ്ട് ദണ്ഡിപ്പിക്കാതിരിക്കേണ്ടതിന് അവൻ അപ്പന്മാരുടെ ഹൃദയം മക്കളോടും മക്കളുടെ ഹൃദയം അപ്പന്മാരോടും നിരപ്പിക്കും." ഈ പ്രവചനത്തിനു ശേഷം 400 വർഷക്കാലം പ്രവാചക ശബ്ദമോ പ്രവചനമോ മനുഷ്യർ കേട്ടിട്ടില്ല. പുരോഹിതന്മാരും രാജാക്കന്മാരും ദൈവത്തിൽ നിന്നകന്നു. പക്ഷേ ഈ തലമുറയിൽ അനന്യരായ രണ്ടുപേരാണ് സഖറിയാവും ഏലിസബേത്തും (വി. ലൂക്കോ. 1:6,7). ഈ പശ്ചാത്തലത്തിൽ സഖറിയാവിനുണ്ടായ ദൈവീക വെളിപാടാണ് പ്രതിപാദ്യ വിഷയം.

**ആരാധനാനുഭവത്തിൽ ഒരു വ്യക്തിയിൽ കാണുന്ന 4 വ്യത്യസ്ത ഭാവങ്ങൾ**

**1. A Faithful Priest**

ദൈവീക നിയമങ്ങളും ന്യായപ്രമാണവും ജീവന്റെ നിയമമായി ജീവിതത്തിന്റെ പ്രമാണവുമായി ഉയർത്തിപ്പിടിച്ചവരാണ് സഖറിയാവും ഏലിശബേത്തും മാത്രമല്ല ദൈവീകതയുടെ മാർഗ്ഗങ്ങൾ ചരിത്രത്തിലേക്ക് പുതിയ ഒരു അദ്ധ്യായമായി തുറന്നു വിട്ടത് വൈദീകവൃത്തിയിലെ ദൈവീക കർമ്മാനുഷ്ഠാനങ്ങളിലൂടെയും. ഈ സംഭവം വ്യക്തമാക്കുന്നത് വേദപുസ്തകാധിഷ്ഠിതമായ സഭയിലെ ആചാരാനുഷ്ഠാനങ്ങളുടെ പ്രസക്തിയും പ്രാധാന്യവുമാണ്. ദേവാലയങ്ങളിലെ ഭക്തിസാന്ദ്രമായ പ്രാർത്ഥന (1:8, 1:21-22,) പ്രാർത്ഥിക്കുന്ന സമൂഹം (1:10-13) ധൂപാർപ്പണം പുരോഹിതനും പൗരോഹിത്യശുശ്രൂഷയും ബലിയർപ്പണവും ആശീർവാദവും. ഇതെല്ലാം വേദപുസ്തകാധിഷ്ഠിതമാണെന്ന് തെളിയിക്കപ്പെടുന്നു, മാത്രമല്ല അന്ന് ഒരു പുരോഹിതനെ സംബന്ധിച്ചിടത്തോളം വർഷത്തിൽ 2 ആഴ്ചത്തേക്ക് കർമ്മാനുഷ്ഠാനങ്ങൾ നടത്തുവാനേ അവസരം ലഭിക്കുകയുള്ളൂ. ഈ ആരാധനാനുഭവത്തിലാണ് സഖറിയാവിന് ദൈവീക വെളിപാട് ഉണ്ടാകുന്നതും തന്റെ ജീവിത ആവശ്യങ്ങളെക്കുറിച്ച് അന്വേഷിക്കുന്ന ഒരു ദൈവമുണ്ടെന്ന് പൂർണ്ണമായി മനസ്സിലാക്കുന്നതും അങ്ങനെ നമ്മുടെ വേദനകളോട് സമരസപ്പെടുന്ന, സഹനത്തോട് താദാത്മ്യപ്പെടുന്ന, ആവശ്യങ്ങളോട് നീതി പുലർത്തുന്ന ദൈവസന്നിധിയിലാണ് നമ്മുടെ പ്രാർത്ഥനകളും യാചനകളും നാം അർപ്പിക്കുന്നത് എന്ന ക്രൈസ്തവബോധ്യം ഉണ്ടാകണം.

**2. A Fearful Priest**

ദൈവസന്നിധിയിൽ ദൈവവിധിയെ ഭയപ്പെടുന്ന ഭക്തൻ (വി. ലൂക്കോസ് 1:12) സെഖര്യാവ് ദൂതനെ കണ്ടു ഭ്രമിച്ചു ഭയപരവശനായി.

സെഖര്യാവിന് മാലാഖ പ്രത്യക്ഷപ്പെടുന്നത് പ്രാർത്ഥനാനുഭവത്തിലുള്ള ദൗത്യനിർവ്വഹണത്തിനിടയിലാണ്. സഖര്യാവ് ഭയപ്പെട്ടു, എന്തോ ദൈവവിധി നടപ്പിലാക്കാൻ പോകുന്നു എന്ന് ഓർത്ത് ഭയപ്പെട്ടു. മോശയും ദാവീദും ആടുകളെ മേയിക്കുമ്പോൾ, ഗിദയോൻ ഗോതമ്പ് മെതിക്കുമ്പോൾ, പത്രോസ് മീൻ പിടിക്കാൻ വല നെയ്യുമ്പോൾ ദൈവം വിളിച്ചു. **വിശ്വാസത്തിലും വിശുദ്ധിയിലും വിശ്വസ്തതയിലും ദൈവീക മണ്ഡലങ്ങളിൽ വ്യാപൃതരായി പ്രവർത്തന നിരതരാകുമ്പോൾ പുതിയ വഴികൾ നമ്മുടെ മുമ്പിൽ തുറക്കപ്പെടും.** ദൈവീക അനുഗ്രഹങ്ങളുടെ ഇപ്രകാരമുള്ള നടത്തിപ്പുകളെ ഉൾക്കൊള്ളുവാനും ആയതിനെ പരമാർത്ഥതയിലും പൂർണ അർത്ഥത്തിലും കൈവരിക്കുവാനും നമുക്കു കഴിയാതെ പോകുന്നു.

**3. A Faithless Priest 1:18**

സെഖര്യാവ് ദൂതനോട് പറയുന്നു "ഞാൻ ഇതു ഏതൊന്നിനാൽ അറിയും. ഞാൻ വൃദ്ധനും എന്റെ ഭാര്യ വയസ്സു ചെന്നവളുമല്ലോ."

മാലാഖ പ്രത്യക്ഷപ്പെടുന്നതുകൊണ്ടും ദൈവീക അരുളപ്പാടുണ്ടായതുകൊണ്ടും സഖറിയാവിലുള്ള വിശ്വാസം വർദ്ധിക്കുകയായിരുന്നില്ല. പിന്നെയോ, പ്രായകൂടുതൽ, ആഗ്രഹിച്ചിരുന്ന അനുഗ്രഹങ്ങൾക്ക് തടസ്സമാകുകയാണല്ലോ എന്ന് ചിന്തിച്ചു അടയാളം ആവശ്യപ്പെടുന്നു. മാത്രമല്ല വരുവാനുള്ള മിശിഹായുടെ വരവിനുവേണ്ടി നിത്യവും പ്രാർത്ഥിച്ച സഖര്യാവ്, മിശിഹായുടെ വരവിനു മുമ്പായി വഴിയൊരുക്കുവാൻ വന്ന യോഹന്നാന് ജന്മം കൊടുക്കുകയാണെന്ന് അറിഞ്ഞിരുന്നില്ല. **വിശ്വാസം ഒരു കൃപയും ദൈവാനുഗ്രഹവും, അവിശ്വാസം ദൈവസന്നിധിയിൽ കുറ്റകരവുമാണെന്ന് ഇവിടെ തെളിയിക്കപ്പെടുന്നു.**

**4. A Favoured Priest** വി. ലൂക്കോസ് 1:22,23

സഖര്യാവ് അവർക്ക് ആഗ്യം കാട്ടി ഊമനായി പാർത്തു. തന്റെ ശുശ്രൂഷാകാലം തികഞ്ഞപ്പോൾ അവൻ വീട്ടിലേക്കു പോയി.

ദൈവീക അരുളപ്പാട് ഏലിശബേത്തിനോട് പറയുവാൻ ആകാംക്ഷയോടെ കാത്തിരിക്കുമ്പോഴും (a feeling of excitement) ഊമനായി ശുശ്രൂഷ പൂർത്തീകരിപ്പാനുള്ള ആത്മീയ തീക്ഷ്ണതയും സമർപ്പണവും അദ്ദേഹത്തിനുണ്ടായിരുന്നു. വിശ്വാസ ജീവിതത്തിലെ ആചാരാനുഷ്ഠാന സമർപ്പണം ആത്മീയ അച്ചടക്കത്തിനും ആത്മീയ പെരുമാറ്റ ചട്ടങ്ങൾക്കും (Spiritual discipline & Spiritual code of contact) മുഖാന്തിരങ്ങളാവണം. ദൈവത്തോടും ദൈവജനത്തോടും കടപ്പാടും കർത്തവ്യങ്ങളും സഖറാവിൽ പൂർണ്ണമായിരുന്നു. ആചാരാനുഷ്ഠാനങ്ങളോടു നീതി പുലർത്തി മൗനത്തിൽ പോലും ദൈവിക ശുശ്രൂഷ പൂർത്തീകരിപ്പാനുള്ള ആത്മീയ അച്ചടക്കം സെഖര്യാവിനുണ്ടായിരുന്നു. ഈ ആത്മീയ അച്ചടക്കം ഇന്നിന്റെ ആവശ്യമല്ലേ?

**ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച : വി. ലൂക്കോസ് 1:26–33**

2 രീതിയിലുള്ള കൃപയുടെ നിർവ്വചനങ്ങൾ

a. ദൈവകൃപയുടെ വ്യാഖ്യാനങ്ങൾ ജീവിതത്തിലെ സഹനത്തിലൂടെയും കഷ്ടതയിലൂടെയും (Painful grace) Grace of God revealed in tribulations and sufferings.

ഗബ്രിയേൽ ദൂതൻ കർത്താവിന്റെ മനുഷ്യത്വവും ദൈവത്വവും മറിയാമിന് വെളിപ്പെടുത്തിക്കൊടുത്തു "നീ ഗർഭം ധരിച്ച് ഒരു മകനെ (humanity) പ്രസവിക്കും, അവന് യേശു (Divinly) എന്ന് പേരിടണം.

മാലാഖ ഒരു സ്ത്രീയെ (കന്യകയെ) അഭിവാദ്യം ചെയ്യുക. അവളിൽ അധികമായി ദൈവം പ്രസാദിക്കുക, ഇതു തികച്ചും അസാധാരണവും അനന്യവുമാണ്. ദൈവത്തിന്റെ മാതാവാകുന്നതിനുവേണ്ടി ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട് പ്രത്യേക കൃപാവരം സ്വീകരിച്ച മറിയം, കർത്താവിന്റെ വിനീതദാസി, ദൈവഹിതം സമ്പൂർണ്ണമായി നിറവേറ്റിയവൾ ഇന്നിന്റെ സ്ത്രീത്വത്തിനും മാതൃത്വത്തിനും വെല്ലുവിളിയാണ്. തന്റെ ഗർഭധാരണം പ്രതിശ്രുത വരനായ യൗസേഫിനോട് എങ്ങനെ അറിയിക്കും. യൗസേഫിന് പിന്നീടുണ്ടാകുന്ന സംശയം എങ്ങനെ പരിഹരിക്കും, മതസാഹചര്യങ്ങളിൽ കിട്ടുന്ന ശിക്ഷ കഠിനമല്ലേ, പാളയത്തിന് പുറത്തുകൊണ്ടുപോയി കല്ലെറിഞ്ഞു കൊല്ലുക, ഇന്ന് ഇതിനെല്ലാം ഒരേ ഒരു ഉത്തരം ഗർഭഛിദ്രം. എത്രയോ കുഞ്ഞുങ്ങൾ ഗർഭപാത്രത്തിൽ വെച്ച് കൊലചെയ്യപ്പെടുന്നു. സത്യത്തിന്റെ മുമ്പിൽ ഭയവിഹ്വലനാകുന്ന മനുഷ്യനെ ഇന്നും കാണാം. അധാർമ്മികതയ്ക്കും അനീതിക്കും കൂട്ടുനിന്ന് വ്യക്തിത്വരാഹിത്യത്തിൽ ആന്തരീക ദർശനം നഷ്ടപ്പെടുത്തി ഗർഭഛിദ്രം നടത്തുന്നവർ ഇന്നും അനേകരല്ലേ. **ദൈവകൃപ ലഭിച്ചവൾക്ക് ജീവിതത്തിൽ സമാധാനവും സന്തോഷവും ലഭിക്കണമെന്നത് തികച്ചും സ്വാഭാവികം എന്നാൽ മറിയാം ജീവിതം കൊണ്ട് പരിത്രാണ പദ്ധതിക്കുവേണ്ടി ദൈവപുത്രനെ സമർപ്പിക്കുന്നത് സഹനത്തിലൂടെയും കഷ്ടതയിലൂടെയുമാണ്.**

ദൈവാലയത്തിൽ വെച്ച് ശീമോൻ പറഞ്ഞ വാചകം (നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ കടക്കും)മിസ്രായേമിലേക്കുള്ള പാലായനം, പുത്രന്

ബുദ്ധിഭ്രമമുണ്ടെന്ന ചാർച്ചക്കാരുടെ അഭിപ്രായം ഇതെല്ലാം സന്തോഷകാരണമായിത്തീരുന്നില്ല മറിച്ച് സമൂഹത്തിൽ നിന്ദിക്കപ്പെടുന്ന അവസ്ഥയെയാണ് ചൂണ്ടിക്കാണിക്കുന്നത്. ''കർണത്താലവനെ കൈക്കൊണ്ടുദരേ പേറി" ദൈവത്താൽ അയയ്ക്കപ്പെട്ട ദൂതന്റെ വചനത്തിന്റെ സാദ്ധ്യതകളെ അതിന്റെ പൂർണതയിൽ ലോകത്തിന് സാക്ഷ്യമായി നൽകിയത് സഹനത്തിൽ നിന്നുകൊണ്ടാണ്. **നമ്മുടെ ജീവിതത്തിൽ പ്രാർത്ഥന വഴിയായി സ്വീകരിക്കുന്ന ദൈവകൃപയുടെ നിർവ്വചനങ്ങൾ സഹനമാകാം സന്തോഷമാകാം.**

**b. ക്രിസ്തുവിനുവേണ്ടി നിന്ദിക്കപ്പെടുന്നവർ തലമുറകളിൽ വന്ദിക്കപ്പെടും.**

**അസാദ്ധ്യതകളെ സാദ്ധ്യമാക്കുന്ന ദൈവകൃപ** നിന്റെ ചാർച്ചക്കാരത്തിയായ ഏലിശബേത്തിന് വാർദ്ധക്യത്തിൽ ഗർഭം ധരിച്ചിരിക്കുന്നു മച്ചി എന്നു പറഞ്ഞുവന്നവർക്ക് ഇത് ആറാം മാസം.

"ഞാൻ പുരുഷനെ അറിയായ്കയാൽ ഇതെങ്ങനെ സംഭവിക്കും." മറിയാമിന്റെ ഈ ചോദ്യത്തിനുള്ള മറുപടിയാണ് മുകളിൽ പറഞ്ഞ ദൂതന്റെ വാക്കുകൾ. വാർദ്ധക്യം മൂലം സന്താന ഉല്പാദന ഭാഗ്യമില്ലാതിരുന്ന ഏലിസബേത്തിന്റെ പുത്രസൗഭാഗ്യം മറിയാമിന് ഒരു അടയാളവും അത്ഭുതവുമായി മാറി. മറിയാം തന്റെ ജീവിതത്തിൽ അസാദ്ധ്യതകളും അനിശ്ചിതാവസ്ഥയും കാണുമ്പോൾ അപരന്റെ (ഏലിസബേത്തിന്റെ) അനുഭവത്തിലൂടെ ദൈവം സംശയങ്ങളെ ദൂരീകരിച്ചുകൊടുക്കുന്നു.

ദൈവദൂതന്റെ ആശംസയുടെ ചുറ്റുപാടിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സൗഭാഗ്യത്തിന്റെ മൂല്യം ഒരു വശത്ത്, ദൂതൻ ആശ്വസിച്ചില്ലെങ്കിലും പ്രകൃത്യാതീതാനുഭവം മുഖേന തളർന്നിരിക്കുന്ന മനസ്സിൽ നിന്നുള്ള ചോദ്യവും (പുരുഷനെ അറിയായ്കയാൽ എങ്ങനെ സംഭവിക്കും) അതിലെ അസാദ്ധ്യതകളും മറുവശത്ത്. ഇവിടെ അനുഭവിക്കുന്ന ദൈവകൃപ മഹനീയമാണ്. അസാദ്ധ്യതകളെ സാധ്യമാക്കുന്ന ദൈവകൃപ ജീവിതത്തിൽ അസാദ്ധ്യം എന്ന് തോന്നുന്ന അവസരങ്ങളും സാഹചര്യങ്ങളും ഉണ്ടാകുമ്പോൾ തളരാതെ, ആ അനിശ്ചിതാവസ്ഥയിലെ ദൈവീക സാദ്ധ്യതകളെ കണ്ടെത്തുവാൻ മറിയാമിനെപ്പോലെ നമുക്കു കഴിയണം.

കൃപ നിറഞ്ഞ മറിയമേ എന്ന പ്രാർത്ഥന വേദവിപരീതമല്ല, വേദപുസ്തകാധിഷ്ഠിതമാണ്. ദൈവദൂതന്റെ അറിയിപ്പിൽ വ്യക്തമാക്കുന്നു. 1–ാം ഭാഗം വി. ലൂക്കോസ് 1:28. രണ്ടാംഭാഗം 1:42 ദൂതൻ പറഞ്ഞ കാര്യവും പരിശുദ്ധാത്മാവ് പറഞ്ഞതും പ്രാർത്ഥനയായി ഉച്ചരിച്ചാൽ അത് എങ്ങനെ വേദവിപരീതമാകും.

**ഏലിശാബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര വി. ലൂക്കോസ് 1:39–46**

**ദൈവത്തിന്റെ പ്രവൃത്തിയിൽ സന്തോഷം പങ്കിടുന്ന 2 അമ്മമ്മാർ (വനിതാദിനം)**

വി. മാതാവിന്റെയും ഏലിശാബേത്തിന്റെയും കൂടി വരവ് പഴയനിയമത്തിന്റെയും പുതിയനിയമത്തിന്റെയും സമ്മേളനരംഗമായി പരിഗണിക്കാവുന്നതാണ്. കാരണം പഴയനിയമ പ്രവചനങ്ങൾക്ക് വിരാമമിട്ട് ക്രിസ്തുവിന് വഴിയൊരുക്കിയ യോഹന്നാൻ സ്നാപകന്റെ മാതാവാണ് ഏലിശബേത്ത്. മറിയാമകട്ടെ ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ മനുഷ്യവർഗ്ഗപ്രതിപത്തിയുടെ പൂർത്തീകരണമായ യേശുവിന്റെ മാതാവും.

**1. ഏകാന്തതയിലെ ആത്മസംഘർഷത്തിൽ നിന്നും ആത്മീയ നിർവൃതിയിലേക്ക്**

ദൈവദൂതന്റെ ആഗമനവും ദൂതും മറിയാമിൽ വിസ്മയമുളവാക്കുക മാത്രമായിരുന്നില്ല. ആത്മസംഘർഷത്തിലേക്കും അനിശ്ചിതാവസ്ഥയിലേക്കും എത്തിച്ചേരുവാൻ അത് കാരണമായി. വരുവാൻ പോകുന്ന കഷ്ടതകളും സഹനങ്ങളും എന്താണ്? പാളയത്തിന് പുറത്തുകൊണ്ടുപോയി കല്ലെറിഞ്ഞു കൊല്ലുമോ? മാത്രമല്ല വിവാഹം നിശ്ചയിക്കപ്പെട്ടിരുന്ന കന്യക പ്രതിശ്രുതവരനോട് ആശയങ്ങൾ സംവേദിപ്പിക്കണമെങ്കിൽ മെസെഞ്ചർ മുഖാന്തിരമായിരിക്കണം (യഹൂദ മത നിലപാട്). മറിയാം അനുഭവിക്കുന്ന ഈ മാനസികസംഘർഷം തന്റെ ചാർച്ചക്കാരിയോട് പങ്കിടുമ്പോൾ കേട്ട ദൈവവചനത്തിന്റെ സാംഗത്യത്തെ തിരിച്ചറിയുകയാണ്. ഈ കൂടിക്കാഴ്ചയും അനുഭവങ്ങളുടെ പങ്കിടീലും 2 വിധ യാഥാർത്ഥ്യങ്ങളെ കാണിക്കുന്നു. 1. ഇത് മറിയാമിന്റെ വ്യക്തിത്വത്തിന്റെ പ്രകാശനമാണ്. ഏലിശബേത്ത് പറയുന്നു എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുന്ന മാനം എനിക്ക് എവിടെ നിന്നുണ്ടായി. (വി. ലൂക്കോസ് 1:43) 2. സ്നേഹബന്ധങ്ങളുടെയും രക്തബന്ധങ്ങളുടെയും പുനഃസ്ഥാപനത്തെയും കാണിക്കുന്നു. ഇന്ന് സ്നേഹബന്ധങ്ങളെയും രക്തബന്ധങ്ങളെയും ലാഘവത്തോടുകൂടി കാണുന്ന ഉത്തരാധുനിക സമൂഹത്തിന് ഇത് ഒരു വലിയ വെല്ലുവിളിയാണ്.

**2. വിശ്വാസജീവിതത്തിലെ സന്തോഷത്തിന്റെ പരിപൂർണ്ണത**

വിശ്വാസംകൊണ്ട് ദൈവശക്തിയെ അനുഭവമാക്കിയതിലുള്ള സന്തോഷമാണ് ഏലിസബേത്തിന്റേത്. ദൈവേഷ്ടം അനുസരിക്കുന്നതിന്റെയും ദൈവകല്പനകളെ പ്രമാണിച്ച് ജീവിക്കുന്നതിന്റെയും ഉത്തമ ഉദാഹരണമാണ് ഏലിശബേത്ത്. എന്നാൽ വന്ധ്യത്വം ദൈവത്തിന്റെ ശിക്ഷയായി കണക്കാക്കാതെ ജീവിതത്തിന്റെ സാദ്ധ്യതകളോട്

ചേർന്നു നിന്ന് ദൈവവിശ്വാസത്തിൽ സമ്പന്നത കൈവരിച്ചു. ഈ സന്ദർഭത്തിലാണ് മറിയാം കന്യകയായിരിക്കെ പരിശുദ്ധാത്മാവിനാൽ ഗർഭം ധരിച്ചു എന്ന അസാദ്ധ്യകാര്യം സാദ്ധ്യമാകുന്നതിന്റെ അടയാളം കാണാൻ ചെല്ലുന്നത്. പരിശുദ്ധാത്മാവ് കൊണ്ട് നിറഞ്ഞ ഏലിശബേത്ത് മറിയാമിനെ അനുഗ്രഹിക്കുന്നു. 'സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ. നിന്റെ ഗർഭവും അനുഗ്രഹിക്കപ്പെട്ടത്."

**വിശ്വാസജീവിതത്തിൽ അനുഭവിക്കേണ്ടി വരുന്ന യാതനകൾ പ്രകാശങ്ങളുടെ തലങ്ങളിലേക്ക് നമ്മെ നയിക്കണമെങ്കിൽ ഏലിശബേത്തിനെപ്പോലെ കഷ്ടതകളുടെ അർത്ഥം തിരിച്ചറിയുകയും ലക്ഷ്യപ്രാപ്തിയ്ക്കായി തളരാതെയും തകരാതെയും പ്രാർത്ഥിക്കുവാനും പ്രവർത്തിപ്പാനും സാധിക്കണം.**

മറിയാമിന്റെ പാട്ടിലെ ത്രിവിധ ബോദ്ധ്യങ്ങൾ

വി. ലൂക്കോസ് 1:46-49

രക്ഷകനായ ദൈവത്തിന്റെ മഹത്വത്തെ പ്രതിഫലിപ്പിക്കുന്ന കൃതജ്ഞാഗീതവും ശക്തനായ ദൈവം എളിയവരിൽ പ്രവർത്തിക്കുന്നു എന്ന മഹത് ദർശനവും

വി. ലൂക്കോസ് 1:50

സാർവ്വത്രികമായ രക്ഷയുടെ അനുഭവം എല്ലാ തലമുറകളിലും പകരുക

വി. ലൂക്കോസ് 1:51-55

രക്ഷയുടെ കീർത്തനം എല്ലാവർക്കും വേണ്ടി എന്ന പ്രാർത്ഥന

**യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഞായറാഴ്ച : വി. ലൂക്കോസ് 1:57-66**

ബാലികാ ബാലന്മാർ ആത്മീയ തീഷ്ണതയിൽ വളർന്ന് സഭയുടെ കെട്ടുറപ്പിനും ലോകത്തിന്റെ നന്മയ്ക്കുമായി പ്രാർത്ഥിക്കുവാൻ സഭ ഒരുക്കുന്ന ബാലദിനം

**ഈ പൈതൽ ആരായിത്തീരും**

1. പേരുകൊണ്ടും ജന്മംകൊണ്ടും പിതാവിന് ബന്ധന മുക്തി കൊടുക്കുന്ന മകൻ

ദൈവത്തിന്റെ വാഗ്ദാനം നിറവേറ്റിക്കൊണ്ട് (വി. ലൂക്കോസ് 1:13) കാലം തികഞ്ഞപ്പോൾ, ഗബ്രിയേൽ മാലാഖ ആശംസിച്ചതുപോലെ ഏലിശബേത്ത് യോഹന്നാന് ജന്മം നൽകി. കുഞ്ഞിന്റെ നാമകരണദിനത്തിൽ സഖര്യാവ് പലകയിൽ യോഹന്നാൻ എന്ന് എഴുതി. ഈ സമയം സഖര്യാവിന്റെ വക്ത്രം തുറന്ന് കുഞ്ഞിന്റെ ജനനത്തിങ്കലും പേരിടീലിലും വളർച്ചയിലും മാതാപിതാക്കളും കുടുംബവും ഒന്നടങ്കം സന്തോഷിക്കുന്നു. മക്കളിൽനിന്ന് മാതാപിതാക്കൾ പ്രതീക്ഷിക്കുന്നതും അവരോട് മക്കൾ കടപ്പെട്ടിരിക്കുന്നതുമായ കർത്തവ്യങ്ങളുടെ നിർവ്വഹണത്തിന്റെ മാതൃകയാണീ സംഭവം.

**ഇന്ന് മക്കൾ മാതാപിതാക്കൾക്ക് സന്തോഷകാരണമോ?**

മാനവ സമൂഹത്തെ മാറ്റിമറിക്കുന്ന ഒരു പ്രതിഭാസമായി വിവര സാങ്കേതിക വിദ്യ മാറിയിരിക്കുന്നു. മാനുഷികതയും മാനവികതയും New generation ൽ അന്യമായിക്കൊണ്ടിരിക്കുന്നു. വ്യക്തിബന്ധങ്ങളിൽ അന്യവൽക്കരണം (alienation in personal relationshop) എവിടെയും കാണാം. "Note book കൾ വേണ്ട Net work book കൾ മതി" വിദ്യാഭ്യാസ സംസ്കാരത്തിലെ കുഞ്ഞുങ്ങളുടെ formula ഇതാണോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. യാഥാർത്ഥ്യങ്ങളെ തിരിച്ചറിയാൻ സാധിക്കാതെ മൊബൈലിന്റേയും നെറ്റ് വർക്കുകളുടെയും റിയാലിറ്റി ഷോകളുടെയും മായാലോകത്തിൽ കുഞ്ഞുങ്ങൾ വീണുപോയിരിക്കുന്നു. ഈ പശ്ചാത്തലത്തിൽ യോഹന്നാൻ സ്നാപകനെപ്പോലെ, ജ്വലിച്ചു പ്രകാശിക്കുന്ന വിളക്കായിത്തീരുവാൻ യുവതലമുറയ്ക്ക് കഴിയണം.

**ഈ പൈതൽ ആരായിത്തീർന്നു?**

വി. യോഹന്നാന്റെ ജീവിതത്തിലെ അനന്യതകൾ

John had unique birth - ജനനത്തിലെ അനന്യത വി. ലൂക്കോസ് 1:57-66

John had unique life - ജീവിതത്തിലെ വ്യത്യസ്ത വി. ലൂക്കോസ് 1:80; വി. മത്തായി 3:4

John had unique sound - ശബ്ദത്തിലെ വ്യതിരിക്തത വി. യോഹന്നാൻ 1:22,23

John had unique ministry - ശുശ്രൂഷതയിലെ അനന്യത വി. മത്തായി 3:1, വി. ലൂക്കോസ് 3:4-17

John had unique death - വ്യത്യസ്തമായ മരണം വി. മർക്കോസ് 6:28, 29

## A PRAYER TO HOLY SPIRIT

*Holy Spirit ! Thou who make me see everything and show me the way to reach my ideals, thou who give me the divine gift to forgive and forget the wrong that is done to me, I, in this short dialogue want to thank you for everything and affirm once more that I do not want to be seperated from you, no matter how great the material desires may be; I want to be with you and my loved ones in Your perpetual Glory (mention your request). Thank you Holy Spitit For your Love towards me and my loved ones. Amen.*

*Alexander Cherian, Assariath*

# ദശാംശ പദ്ധതി

**പുലിയൂർ സെന്റ് മേരീസ് & സെന്റ് ജോർജ്ജ് 05 08 2012**

716ശ്രീമതി അക്കമ്മ വർഗ്ഗീസ്, മോൺസി ഭവൻ,717ശ്രീ. സി. വി. ജോൺ, പകലോമറ്റം,718ശ്രീ. കെ. എം. തോമസ്, പൂവക്കാട്ട്,719 ശ്രീമതി ശോശാമ്മ ജോൺ, കാതിൽപറമ്പിൽ,720ശ്രീ. ജോൺ ജോർജ്ജ്, ചരിവുമലയിൽ എബനേസർ,721ശ്രീമതി റേച്ചൽ ജോർജ്ജ്, ചരിവുമലയിൽ,722ശ്രീമതി ലില്ലിക്കുട്ടി, ആനി ഭവൻ,723 ശ്രീമതി അന്നമ്മ കുര്യൻ, വലിയവീട്ടിൽ തറയിൽ,724 ശ്രീ. സി. വി. വർഗ്ഗീസ്, പകലോമറ്റം പുത്തൻബംഗ്ലാവ്,725ശ്രീ. മത്തായി വർഗ്ഗീസ്, ലിയ വില്ല,726ശ്രീ. ലില്ലിക്കുട്ടി വർഗ്ഗീസ്, ആനി ഭവൻ,727ശ്രീ. ഐസക്ക് എം. റ്റി. , മാരോത്ത്,728ശ്രീ. സാബു വർഗ്ഗീസ്, കുറ്റിപറമ്പിൽ,729ശ്രീ. മാത്യു വർഗ്ഗീസ്, കുറ്റിപറമ്പിൽ കണ്ടത്തിൽ,730ശ്രീമതി ശോശാമ്മ തോമസ്, കോയിപ്പള്ളിൽ,731ശ്രീ. ജോർജ്ജ്, മുളവനപുത്തൻവീട്,732 ശ്രീ. എം. വി. മാത്യു, മുളവന733ശ്രീ. കെ. പി. മത്തായി, കാട്ടിൽപറമ്പിൽ,734ശ്രീ. സി.വി. തോമസ്, പുത്തൻപുരയ്ക്കൽ,735ശ്രീ. കെ. പി. വർഗ്ഗീസ്, കാട്ടിൽപറമ്പിൽ,736ശ്രീ. അപ്രേം & ഗ്രിഗറി, കുന്നിൽ,737ശ്രീ. ജോൺ ബി. വി., പീസ് ഭവനം,738ശ്രീ. ഉമ്മൻ കാട്ടിപറമ്പിൽ, 739 ശ്രീ. പി. ഒ. ഉമ്മൻ, ചെറുവാതുക്കേതിൽ,740ശ്രീ. റ്റി. സി. തോമസ്, കാനാവിൽ,741ശ്രീ. യേശുദാസൻ, പടിഞ്ഞാറേപ്പറമ്പിൽ ,വിൻസ് ഭവൻ,742ശ്രീ. സി. ബി ചാക്കോ, പുത്തൻപുരയ്ക്കൽ,743ശ്രീ. എം. വർഗ്ഗീസ്, പീസ് വില്ല 744 ശ്രീ. പി. റ്റി. വർഗ്ഗീസ്, പാരയിൽ,745 ശ്രീ. കെ. എം. തോമസ്, പുത്തൻപുരയിൽ കണ്ടത്തിൽ,746 ശ്രീ. സച്ചിൻ സജി ജോൺ, കാട്ടിൽപറമ്പിൽ,747ശ്രീ. കെ. എം. വർഗ്ഗീസ് , കാട്ടിൽപറമ്പിൽ കണ്ടത്തിൽ,748 ശ്രീ. സാമുവേൽ ബാബു, കുന്നിൽ,749 ശ്രീ. കെ. എം. സാമുവേൽ, കുന്നിൽ, 750 ശ്രീ. ഗീവർഗ്ഗീസ്, അരിയന്നൂർ കുഴിയിൽ,751 ശ്രീ. തോമസ് വർഗ്ഗീസ്, എബി ഭവൻ ,752 ശ്രീമതി സാറാമ്മ വർഗ്ഗീസ്, കങ്കാലിൽ,753.ശ്രീ. വി. ജി. ജോർജ്ജ്, വാലേത്ത്, 754. ശ്രീ. സി. പി. ഈശോ, ചെമ്പോലിൽ,755ശ്രീ. ഷൈൻ എം. എ., മുട്ടത്ത് വടക്കേതിൽ

**തിരുവൻവണ്ടൂർ സെന്റ് ജോർജ്ജ് 12 08 2012**

756 ശ്രീ. ഒ. സി. തോമസ്, ഊണ്ടൻപറമ്പിൽ,757ശ്രീ. പി. വി. ജോഷ്വാ, മാമൂട്ടിൽ, 758 ശ്രീ. ഒ. സി. ഈപ്പൻ, ഊണ്ടൻപറമ്പിൽ,759 ശ്രീ. സന്തോഷ് തോമസ്, പുളിന്തറയിൽ,760 ശ്രീ. രാജൻ ഫിലിപ്പ്, പടിഞ്ഞാറേപറമ്പിൽ,761ശ്രീ. എം. കെ. ഏബ്രഹാം, മുണ്ടയ്ക്കൽ പീടികയിൽ,762ശ്രീ. എം. കെ. തോമസ്, മുണ്ടയ്ക്കൽ പീടികയിൽ,763ശ്രീ. കെ. വി. വർഗ്ഗീസ്, തൊണ്ടിത്തറപറമ്പിൽ764ശ്രീ. ഇ. റ്റി. വർഗ്ഗീസ്, ഇടയാടിയിൽ ,,765ശ്രീ. അലക്സാണ്ടർ ഏബ്രഹാം, കുര്യൻമാപ്പോടത്ത്,766ശ്രീ. റ്റി. വി. മത്തായി, ജെറിൻ വില്ല,767ശ്രീ. തോമസ് ജോസഫ്, ഇടവക്കാട്ടിൽ,768ശ്രീ. ബാബു സി. കെ., കരിമ്പിൽ,769ശ്രീ. അജി മത്തായി, പടിഞ്ഞാറേപറമ്പിൽ,770ശ്രീ. ജോയി ഡാനിയേൽ, കയ്യാലക്കകത്ത്,771ശ്രീ. ജോൺ റ്റി. വി. ഊടംപറമ്പിൽ,772ശ്രീ. അച്ചൻകുഞ്ഞ്, കൊച്ചുതുണ്ടിയിൽ,773ശ്രീ. മോൺസി കുര്യാക്കോസ്, തച്ചൻപറമ്പിൽ ,774ശ്രീ. ഏബ്രഹാം തോമസ്,775ശ്രീമതി പൊന്നമ്മ തോമസ്, തിണ്ടിതറ പറമ്പിൽ,776ശ്രീ. തോമസ് കെ. പി., 777ശ്രീ. എം. എ. ചാക്കോ, മാമ്മൂട്ടിൽ, 778ശ്രീ. റ്റി. വി. തോമസ്, റെൻസി വില്ല,779ശ്രീമതി മേരി ജോൺ, ഇടയാടിയിൽ

**പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് 19 08 12**

780 ശ്രീ. പി. വി. ജോൺ, പുല്ലാംകേരിൽ, 781 ശ്രീ. റ്റി. സി. രാജു, തൊട്ടിയാട്ട് മേലേത്തേതിൽ,782 ശ്രീ. എ. ജി. ഏബ്രഹാം,783 ശ്രീ. ജോൺസൺ മത്തായി, മൂലപ്പറമ്പിൽ, 784 ശ്രീ. ഏലിയാമ്മ തോമസ്, 785 ശ്രീമതി ഏലിയാമ്മ തോമസ്, കിഴക്കേ പുതുക്കേരിൽ,786ശ്രീ. സജി മാമ്മൻ, പ്ലാമൂട്ടിൽ, 787 ശ്രീ. റോയ് കെ. എസ്. , റിന്റോ വില്ല,788ശ്രീ. സാബു ജേക്കബ്, പഴയവീട്ടിൽ, 789 ശ്രീ. വി. എൻ. മാത്യു, പെനിയേൽ കോട്ടേജ്, 790 ശ്രീ. ജോൺ പി. കെ., കണ്ണാട്ട് കിഴക്കേതിൽ,791 ശ്രീ. ജോസ്, മേലേതിൽ, 792 ശ്രീ. എം. എസ്. ജോൺ, മണ്ണംപോൺ,793 ശ്രീ. സാമുവേൽ ജോയ്, മൂലപറമ്പിൽ,794 ശ്രീമതി ബെറ്റ്സി അനിൽ, പെരുന്തേത്ത് ,795 ശ്രീമതി എം. വി. തോമസ്, മണ്ണംപോൺ,796 ശ്രീ. റ്റി. എസ്. ചെറിയാൻ, തുണ്ടിയിൽ,797 ശ്രീ. റ്റി . എസ്. ചാണ്ടി, തുണ്ടിയിൽ,798 ശ്രീ. അനിയൻകുഞ്ഞ്, തോണ്ടുതറയിൽ,799 ശ്രീ. റോയ് മാത്യു & ഫാമിലി, തുണ്ടിയിൽ,800 ശ്രീ. എബി തോമസ്, തോണ്ടു തറയിൽ,801 ശ്രീ. ഷാജൻ മാത്യു, കട്ടപ്പുറത്ത് വാലിയിൽ അവന്യൂ ,802 ശ്രീ. സാമുവേൽ കുര്യൻ, പുല്ലാംകേരിൽ,803 ശ്രീ. ജോയ് മണ്ണംപോൺ, റ്റിറ്റുവില്ല,804 ശ്രീ. പി. എം. തോമസ്, മണ്ണംപോൺ,805ശ്രീ. ബാബു വർഗ്ഗീസ്, പ്ലാങ്കോട്ട് പുത്തൻവീട്,806ശ്രീ. തങ്കച്ചൻ മത്തായി,807 ശ്രീമതി ഏലിയാമ്മ ജോസഫ്, 808ശ്രീ. എം. സി. വർഗ്ഗീസ്, മേലേത്തേതിൽ,809 ശ്രീമതി കുഞ്ഞൂഞ്ഞമ്മ വർഗ്ഗീസ്, മേലേത്തേതിൽ,810 ശ്രീമതി അന്നമ്മ തോമസ്, കൊക്കാപ്പറമ്പിൽ,811ശ്രീ. സണ്ണി കെ., കുറുമ്പിൽ പുത്തൻവീട്,812 ശ്രീമതി അന്നമ്മ കോശി, 813 ശ്രീ. ബിജി പ്രസാദ്, പ്രസാദ് കോട്ടേജ്,814 ഫാ. റ്റി. എം. അബ്രഹാം, തുണ്ടിയിൽ ജോയ് വില്ല,815 ശ്രീ. കെ. ജെ. ജേക്കബ്, കടമണ്ണേത്ത്,816ശ്രീ. റ്റി. എം. വർഗ്ഗീസ്, തുണ്ടിയിൽ, കാർമൽ ഭവൻ,817 ശ്രീ. കെ.എ. മത്തായി, എം. എം. വില്ല,818ശ്രീ. രാജൻ ജോർജ്ജ്, മേടയിൽ,819 ശ്രീ. റ്റി. റ്റി. സാമുവേൽ, തോണ്ടുതറ,820ശ്രീ. സണ്ണി വർഗ്ഗീസ്, കാട്ടുകുഴിയിൽ,821ശ്രീ. പി. സി. ചാക്കോ, പുല്ലാങ്കേരിൽ ആലുംമൂട്ടിൽ,822ശ്രീ. സജി കൊക്കാപ്പറമ്പിൽ

## നിര്യാതനായി



തോട്ടപ്പുഴ : മുരിങ്ങശേരിൽ മലങ്കടവിൽ പരേതനായ എം. സി. ജോണിന്റെ മകൻ ജോൺ എം. ജോൺ (ജോയിക്കുട്ടി – 47) ഡൽഹിയിൽ നിര്യാതനായി. സംസ്കാരം തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് പള്ളിയിൽ നടന്നു. ഭാര്യ : കാർത്തികപ്പള്ളി തോപ്പിൽ ലെനി ജോൺ. മക്കൾ : എബേർ ജോൺ, കൃപ മരിയം ജോൺ. ഇടവക സെക്രട്ടറി, ഇടവക കൗൺസിൽ സെക്രട്ടറി, മലങ്കര അസോസിയേഷൻ അംഗം (1989), സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ, ഉമയാറ്റുകര ഡിസ്ട്രിക്ട് അദ്ധ്യാപക പ്രതിനിധി (1989–1992), യുവജനപ്രസ്ഥാനം ഉമയാറ്റുകര ഡിസ്ട്രിക്ട് അദ്ധ്യാപക പ്രതിനിധി (1989–1992), യുവജനപ്രസ്ഥാനം ഉമയാറ്റുകര ഡിസ്ട്രിക്ട് ഓർഗനൈസർ, കേന്ദ്ര കമ്മറ്റിയംഗം തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.



# മഹാഇടവക മുത്തശ്ശി

അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവകയിലെ ആദ്യ ശുശ്രൂഷകൻ പരേതനായ മത്തായിയുടെ ഭാര്യയും കഴിഞ്ഞ 50 വർഷമായി ഇടവക ശുശ്രൂഷകനായി സേവനം അനുഷ്ഠിക്കുന്ന ശുശ്രൂഷകൻ ശ്രീ തോമസിന്റെ മാതാവുമായ ശ്രീമതി ശോശാമ്മ മത്തായി 111 വയസ്സുള്ള മുത്തശ്ശിയെ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ സന്ദർശിച്ചു പ്രാർത്ഥിച്ചു. ഇടവക വികാരി ബഹു. ജോൺ ഡാനിയേൽ കോർ എപ്പിസ്കോപ്പാ സന്നിഹിതനായിരുന്നു.

## ശുചീകരണ യജ്ഞം



പരുമല പദയാത്രികർ കടന്നുപോയ വഴിയിൽ ഉപേക്ഷിക്കപ്പെട്ട പ്ലാസ്റ്റിക് പേപ്പറുകളും ഭക്ഷണാവശിഷ്ടങ്ങളും ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നീക്കം ചെയ്തു. ശുചീകരണ യജ്ഞം ശ്രീ. ആന്റോ ആന്റണി എം.പി. ഉത്ഘാടനം ചെയ്തു. അഭിവന്ദ്യതോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത അനുഗ്രഹിച്ച് ആരംഭിച്ച യജ്ഞം ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ഫാ. ജോസഫ് കുര്യാക്കോസ്, ബിജു മാത്യു, സജി പട്ടരുമഠം, ജോബിൻ കെ. ജോർജ്ജ്, റിജോഷ് ഫിലിപ്പ്, റോബിൻ, അനീഷ് മാത്യു എന്നിവർ നേതൃത്വം നൽകി.

## വിദ്യാരംഭം



ചെങ്ങന്നൂർ ഭദ്രാസന വിദ്യാജ്യോതിയുടെ ആഭിമുഖ്യത്തിൽ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വിദ്യാരംഭം നടത്തി.



പേരിശ്ശേരി സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഫാ. വിൽസൺ ശങ്കരത്തിൽ, കുഞ്ഞുങ്ങളെ ആദ്യാക്ഷരം കുറിപ്പിച്ചു. സെക്രട്ടറി സുനിൽ ജോൺ മണ്ണാരേത്ത്, സജി ഇല്ലത്ത്, ഉമ്മൻ ചാക്കോ കൊല്ലന്തറയിൽ, റിബു ജോൺ വല്യപറമ്പിൽ, അലൻ സ്രാമ്പിക്കൽ തുടങ്ങിയവർ നേതൃത്വം നൽകി.

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 2012 ഒക്ടോബർ 24-ാം തീയതി ബുധനാഴ്ച വിജയദശമി ദിനത്തിൽ വിദ്യാരംഭ ചടങ്ങ് സംഘടിപ്പിച്ചു. ഇടവക വികാരി റവ. ഫാ. മാത്യു ഏബ്രഹാം കുഞ്ഞുങ്ങളെ ആദ്യാക്ഷരം കുറിപ്പിച്ചു.

## അഭിനന്ദനങ്ങൾ





ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര സെക്രട്ടറിയായി ഉള്ളന്നൂർ സെന്റ് മേരീസ് വലിയപള്ളി ഇടവകാംഗമായ ശ്രീ. ബിജു മാത്യുവിനെയും കേന്ദ്ര എക്സിക്യൂട്ടീവ് കമ്മറ്റിയംഗമായി ഇടവങ്കാട് സെന്റ് മേരീസ് പള്ളി ഇടവകാംഗമായ കുമാരി ജിഷ മറിയം ജോർജ്ജിനേയും തെരഞ്ഞെടുത്തു.

## സുന്നഹദോസ് വാർഷികം ആഘോഷിച്ചു



മലങ്കര നസ്രാണി സമൂഹത്തിന്റെ വേദശാസ്ത്ര ദർശനങ്ങൾക്ക് അടിത്തറ പാകി 1686 ലെ ചെങ്ങന്നൂർ സുന്നഹദോസിന്റെ 325-ാം വാർഷികവും കാതോലിക്കേറ്റ് ശതാബ്ദി ഈ ആഘോഷങ്ങളുടെ ഭാഗമായുള്ള ''ഭാരതീയം'' മാർത്തോമൻ പൈതൃക സ്മൃതി യാത്രയ്ക്ക് സ്വീകരണവും ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ നടന്നു. സത്യവിശ്വാസത്തിന്റെ ആഴമായ അടിത്തറകൾ മലങ്കരയിൽ ഉറപ്പിക്കാൻ സുന്നഹദോസിനു സാധിച്ചു എന്ന് യോഗം ഉദ്ഘാടനം ചെയ്ത അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത പറഞ്ഞു. ഡോ. എം. കുര്യൻ തോമസ് മുഖ്യപ്രഭാഷണം നടത്തി. അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ ഡോ. എം. കുര്യൻ തോമസ് രചിച്ച The way of St. Thomas എന്ന ചരിത്രഗ്രന്ഥം പ്രകാശനം ചെയ്തു. അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. ഡോ. എം.ഒ. ജോൺ, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗീസ്, ഫാ. രാജൻ വർഗീസ് വികാരിമാരായ റവ. ജോർജ്ജ് മാത്യു, ഫാ. വിൽസൺ ശങ്കരത്തിൽ എന്നിവർ പ്രസംഗിച്ചു. അഭിവന്ദ്യ മെത്രാപ്പോലീത്താമാർ ചേർന്ന് ഭാരതീയം മാർത്തോമൻ പൈതൃക സ്മൃതിയാത്രയെ ഹാരം അണിയിച്ച് സ്വീകരിച്ചു.

## ഭദ്രാസനതല ക്വിസ് മത്സരം

കൂർത്തമല സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ സെന്റ് ജോർജ്ജ് സണ്ടേസ്കൂളിന്റെ ആഭിമുഖ്യത്തിൽ ചെങ്ങന്നൂർ ഭദ്രാസനത്തിലെ സണ്ടേസ്കൂൾ കുട്ടികൾക്കായി ഭദ്രാസനതല ക്വിസ് മത്സരം 2012 ഡിസംബർ 16 ഞായറാഴ്ച 2 പി.എം. ന് കുമ്പനാട് കടപ്ര സെന്റ് ജോർജ് ഓർത്തഡോക്സ് ചാപ്പലിൽ വെച്ച് നടത്തുന്നു. ഒന്നും, രണ്ടും സ്ഥാനം നേടുന്ന വിജയികൾക്ക് ശ്രീ. & ശ്രീമതി സി.എം. ചാണ്ടി, ചുണ്ടമണ്ണിൽ മെമ്മോറിയൽ എവർറോളിംഗ് ട്രോഫിയും, ക്യാഷ് അവാർഡും ശ്രീ. തോമസ് മാമ്മൻ പടിപ്പുരത്ത് മെമ്മോറിയൽ എവർറോളിംഗ് ട്രോഫിയും, ക്യാഷ് അവാർഡും നൽകപ്പെടുന്നതാണ്. ഒരു ഇടവകയിൽ നിന്നും രണ്ടുപേരടങ്ങുന്ന ഒരു ടീം പങ്കെടുക്കണമെന്ന് താല്പര്യപ്പെടുന്നു. കൂടുതൽ വിവരങ്ങൾക്ക് ഫോൺ : 0469-2667198, 9447115036, 7736569242

പ്രതികരണപത്രിക

# ഇച്ഛാശക്തിയുണ്ടെങ്കിൽ മാർത്തോമ്മാക്കാരും വഴങ്ങും

'മാർത്തോമ്മാക്കാരിക്കുവേണ്ടി ഓർത്തഡോക്സ്കാരന്റെ ശനിയാഴ്ചക്കല്യാണം' (ബഥേൽ പത്രിക 2012 ഒക്ടോബർ ലക്കം) എന്ന ലേഖനം സഭാംഗങ്ങളുടെ കണ്ണുതുറപ്പിക്കേണ്ടതാണ്. നമ്മുടെ സഭ മറ്റുള്ളവരാൽ അവഹേളിക്കപ്പെടുന്നതു തുറന്നു കാട്ടിയതിന് അഭിനന്ദനങ്ങൾ. നമ്മൾ ഉറച്ചു നിന്നാൽ മാർത്തോമ്മാക്കാർ നമ്മുടെ വഴിയേ വരുമെന്നുള്ളത് എന്റെ ജീവിതാനുഭവത്തിൽ നിന്ന് മനസ്സിലായിട്ടുണ്ട്.

എന്റെ ഭാര്യ മാർത്തോമ്മാക്കാരിയായിരുന്നു. ഞങ്ങളുടെ വിവാഹം 1987 നവംബർ 1 ഞായറാഴ്ചയാണ് നടന്നത്. ഭാര്യയുടെ വീട്ടുകാർ ശനിയാഴ്ച നടത്താനായി നിർബന്ധിച്ചെങ്കിലും എന്റെ പിതാവിന്റെ നിശ്ചയദാർഢ്യം കൊണ്ട് അതിനു വഴങ്ങിയില്ല. തിങ്കളാഴ്ച പരുമല പെരുന്നാൾ ആയതുകൊണ്ട് അസൗകര്യമായിരുന്നു. വിവാഹക്കുറയോ സർട്ടിഫിക്കറ്റോ കൊണ്ടുവരാൻ കഴിയാതിരുന്ന അവർ മുദ്രപ്പത്രവുമായി വന്ന് സർട്ടിഫിക്കേറ്റ് എഴുതിത്തന്നു. വധുവിന്റെ ബന്ധുക്കൾ സഹകരിക്കുകയില്ലാ എന്നു ഭീഷണിപ്പെടുത്തിയെങ്കിലും അവസാനം എല്ലാവരും വന്നു സഹകരിച്ചു.

ഓർത്തഡോക്സ്കാരി പെൺകുട്ടി അന്യസഭയിലേക്ക് വിവാഹിതയായി പോകേണ്ടത് ഞായറാഴ്ചയോ തിങ്കളാഴ്ചയോ ആയിരിക്കണമെന്ന് നമ്മൾ ശഠിക്കുന്നില്ലല്ലോ. ചേരുന്ന സഭയിലെ രീതി അനുസരിക്കാൻ അവർക്ക് സ്വാതന്ത്ര്യമുണ്ട്. അതുപോലെ മാർത്തോമ്മാക്കാർ പെരുമാറാത്തത് എന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല.

ഞാൻ ഉൾപ്പെടുന്ന ഇടവകയിൽ തക്കതായ കാരണമില്ലാതെ പല ശനിയാഴ്ച കല്യാണങ്ങളും മുൻകാലങ്ങളിൽ നടന്നിട്ടുണ്ട്. നടന്നിട്ടുണ്ട്. അവയിൽ പലതും 'മാർത്തോമ്മാക്കാരിക്കുവേണ്ടി ഓർത്തഡോക്സുകാരൻ' നടത്തിയതാണ്. നമ്മുടെ വൈദികർ ശരിയായ മാർഗനിർദ്ദേശം നൽകാത്തതിന്റെ കുഴപ്പമാണിത്. അതേസമയം ഞങ്ങളുടെ ഇപ്പോഴത്തെ വികാരിയുടെ ഉറച്ച നിലപാട് കാരണം നിരോധിത ദിവസം ഒരു വിവാഹം പോലും നടന്നിട്ടില്ല. എന്റെ സ്വന്തക്കാരും സുഹൃത്തുക്കളുമായി പലതും ഇത്തരം വിവാഹം നടത്താനൊരുങ്ങിയപ്പോൾ ഞാൻ ഉപദേശിച്ച് പിന്തിരിപ്പിച്ചിട്ടുണ്ട്. ആ സ്ഥിതിക്ക് നമ്മുടെ വൈദികർ വിചാരിച്ചാൽ എത്രയോ പേരെ പിന്തിരിപ്പിക്കാൻ കഴിയും?

**ചാണ്ടപ്പിള്ള പി. സാം തോട്ടപ്പുഴ**

**വായനക്കാരുടെ പ്രതികരണങ്ങൾ ക്ഷണിക്കുന്നു. ചീഫ് എഡിറ്റർ, ബഥേൽ പത്രിക, പി.ബി. 38, ബഥേൽ അരമന ചെങ്ങന്നൂർ 689 121**



# ഭദ്രാസന വാർത്തകൾ

നവംബർ മാസം 25-ാം തീയതി എറണാകുളം മറൈൻ ഡ്രൈവിൽ നടക്കുന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാസമ്മേളനത്തിൽ ഭദ്രാസനത്തിലെ എല്ലാ പള്ളികളിൽ നിന്നും പരമാവധി വിശ്വാസികൾ പോയി സംബന്ധിക്കണമെന്നുള്ള പരിശുദ്ധ ബാവാ തിരുമേനിയുടെയും, ഇടവക മെത്രാപ്പോലീത്തായുടെയും കൽപ്പന നാം ഏവരും അനുസരിക്കണമെന്ന് ഒരിക്കൽ കൂടി സ്നേഹപൂർവ്വം അറിയിക്കുന്നു.

ഭദ്രാസന കൺവൻഷൻ 2013 ഫെബ്രുവരി 13 ന് ആരംഭിച്ച് 16-ാം തീയതി വി.കുർബ്ബാന, കുട്ടികളുടെ സമ്മേളനം എന്നിവയോടുകൂടി സമാപിക്കുന്നതാണ്. "ക്രൈസ്തവ സാക്ഷ്യം ആരാധനയിലൂടെ" (വി. മത്തായി 17:4) എന്നതാണ് ചിന്താവിഷയം.

ഭദ്രാസനത്തിൽ പ്രവർത്തിച്ചിരുന്ന ആദ്യകാല വൈദികരിൽ നരിയാപുരം നെടിയവിളയിൽ പരേതനായ കെ. മാത്യൂസ് അച്ചന്റെ സഹധർമ്മിണി അന്നമ്മ മാത്യൂസ്, വന്ദ്യനായ തോമസ് തേക്കിൽ അച്ചന്റെ സഹോദരൻ പി. എം. മാത്യു (തമ്പാൻ) എന്നിവരുടെ ദേഹവിയോഗത്തിൽ ഭദ്രാസനത്തിനുള്ള അനുശോചനം രേഖപ്പെടുത്തുകയും പരേതാത്മാക്കളുടെ നിത്യശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ബഥേൽ പത്രിക വായനക്കാരുടെ ആവശ്യം പരിഗണിച്ച് മരണാനന്തരം മൂന്ന്, ഒമ്പത്, മുപ്പത്, നാൽപത് ദിവസങ്ങളിൽ വി. കുർബ്ബാനയും, ധൂപപ്രാർത്ഥനയും നടത്തുന്നതിന്റെ പ്രാധാന്യം കൂടി എഴുതട്ടെ. മൂന്നിന്റെ പ്രാധാന്യം നമ്മുടെ കർത്താവ് മൂന്നാംദിവസം കബറിൽ നിന്നും ഉയർത്തെഴുന്നേറ്റു എന്നതിനാലും, ഒൻപതിന്റെ പ്രാധാന്യം ഉയർത്തെഴുന്നേറ്റിട്ട് ഒമ്പതാം നാൾ മാർത്തോമ്മാ ശ്ലീഹായ്ക്ക് പ്രത്യക്ഷപ്പെട്ടു (വി.യോഹ.20:26) എന്നതിനാലും, മുപ്പതിന്റെ പ്രാധാന്യം വിലാപകാലത്തിന്റെ പൂർണ്ണത (മോശയ്ക്കും അഹറോനും വേണ്ടി) 30 ദിനങ്ങൾ എന്നതിനാലും, നാൽപ്പതിന്റെ പ്രാധാന്യം ഉയർത്തെഴുന്നേറ്റ കർത്താവ് നാൽപ്പതു നാൾ ശിഷ്യന്മാരോടുകൂടി ഉണ്ടായിരുന്നതിനാലും, നാൽപ്പതാം നാൾ സ്വർഗ്ഗാരോഹണം ചെയ്തു എന്നതിനാലും ആകുന്നു. മരണസമയം സന്ധ്യക്കോ, സന്ധ്യയ്ക്കു ശേഷമോ ആണെങ്കിൽ പിറ്റേ ദിവസമായി എന്ന നിലയിലാണ് ദിവസങ്ങൾ കണക്കുകൂട്ടേണ്ടത്.

നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിന്റെ സന്തോഷം ഒരിക്കൽ കൂടി പങ്കു വെയ്ക്കുന്നതിനായുള്ള ദിവസം സമാഗതമാകുന്നു. ആ സുന്ദരദിനത്തോടനുബന്ധിച്ച് പരിശുദ്ധ സഭയുടെ ക്രമീകരണം അനുസരിച്ചുള്ള 25 ദിവസത്തെ നോമ്പ് പ്രാർത്ഥനാപൂർവ്വം അനുഷ്ഠിക്കുവാൻ നമുക്കേവർക്കും ഒരുങ്ങാം. ദൈവം നമ്മെ ഏവരെയും അനുഗ്രഹിക്കട്ടെ.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ
ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ
(ഭദ്രാസന സെക്രട്ടറി)

## കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനം

മെഴുവേലി ഹോളി ഇന്നസെന്റ്സ് വലിയ പള്ളിയിൽ കാതോലിക്കേറ്റ് ശതാബ്ദിയോടനുബന്ധിച്ച് 2012 നവംബർ 18 ന് ശതാബ്ദി സമ്മേളനം നടത്തുന്നു. ശ്രീ. ആന്റോ ആന്റണി എം.പി. യോഗം ഉദ്ഘാടനം ചെയ്യും ഫാ. ഡോ. എം.ഒ. ജോൺ ശതാബ്ദി സന്ദേശം നൽകും. പരിപാടികൾക്ക് ഫാ. ജേക്കബ് ചെറിയാൻ (വികാരി), പി.എം. ജേക്കബ് (ട്രസ്റ്റി), ജോൺ തോമസ് (ട്രസ്റ്റി), മാത്യു സ്കറിയ (സെക്രട്ടറി) എന്നിവർ നേതൃത്വം നൽകും.

## മാർ ഗ്രീഗോറിയോസ് ഡേ

പരിശുദ്ധ പരുമല തിരുമേനിയുടെ 110-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ എം.ജി.ഒ.സി.എസ്.എം. യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ നവംബർ മാസം 4-ാം തീയതി "മാർ ഗ്രീഗോറിയോസ് ഡേ" ആചരിച്ചു. അതിനോടനുബന്ധിച്ച് മദ്ധ്യസ്ഥ പ്രാർത്ഥനയും, നേർച്ചവിളമ്പും പരുമല തിരുമേനിയുടെ ഫോട്ടോ പതിച്ച മിനി കലണ്ടറിന്റെ വിതരണവും വി. കുർബാനയോട് അനുബന്ധിച്ച് നടന്നു.





ബാലപത്രിക

# മാന്യതയും അംഗീകാരവും

സ്നേഹമുള്ള കൂട്ടുകാരെ,

എല്ലാവരും തങ്ങളെ സ്നേഹിക്കണമെന്ന് കുട്ടികൾ ആഗ്രഹിക്കുന്നു. അല്പം കൂടി കഴിയുമ്പോൾ എല്ലാവരും എന്നെ അംഗീകരിക്കണമെന്ന് ആഗ്രഹിക്കുന്നു. കുറേക്കൂടി പ്രായമാകുമ്പോൾ എല്ലാവരും എന്നെ മാനിക്കണമെന്ന് പലരും ആഗ്രഹിക്കുന്നു.

മേൽപറഞ്ഞ ആഗ്രഹങ്ങൾ സാധിക്കണമെങ്കിൽ നമ്മുടെ ജീവിതവും സ്വഭാവും അതിനനുസരിച്ച് രൂപാന്തരപ്പെടുത്തേണ്ടത് ആവശ്യമാണ്.

ആകർഷകമായ പെരുമാറ്റവും സ്വഭാവഗുണവുമുള്ള കുട്ടികളെ എല്ലാവരും സ്നേഹിക്കും. വീണ്ടുവിചാരത്തോടെ പെരുമാറുകയും മറ്റുള്ളവരെ ബഹുമാനിക്കുകയും ചെയ്യുന്നവരെ എല്ലാവരും അംഗീകരിക്കും. സംസാരത്തിലും പ്രവർത്തനത്തിലും മാന്യത പുലർത്തുന്നവരെ മറ്റുള്ളവർ മാനിക്കും.

പണവും പദവിയും കൈവന്നതുകൊണ്ട് മാന്യത ഉണ്ടായെന്നു വരികയില്ല. മോടിയുള്ള വസ്ത്രങ്ങൾ ധരിച്ചതുകൊണ്ടും ഉന്നത ബിരുദങ്ങൾ ഉള്ളതുകൊണ്ടും മാന്യത കൈവന്നു കൊള്ളണമെന്നു കരുതേണ്ടതില്ല. നമ്മുടെ സംസ്ക്കാരത്തിൽ മാന്യതയ്ക്കു ചില ഗുണങ്ങളും പെരുമാറ്റ വിശേഷങ്ങളും നാം പ്രതീക്ഷിക്കുന്നുണ്ട്. മാന്യതയുടെ സവിശേഷതകൾ പലരിലും നമുക്ക് കാണുവാൻ കഴിയും.

മറ്റുള്ളവരുമായുള്ള സമ്പർക്കത്തിൽ അവരെ ആകർഷിക്കുകയും അവരുടെ സ്നേഹവും ബഹുമാനവും വിശ്വാസവും നിലനിർത്തുകയും ചെയ്യുന്ന സ്വഭാവവിശേഷമാണ് മാന്യത. മറ്റുള്ളവർക്ക് സുഖമുണ്ടാകുന്നതും നന്മ വരുത്തുന്നതും സദാചാരത്തിന് നിരക്കുന്നതുമായ സംസാരവും പെരുമാറ്റവും ഇതിനു കൂടിയേ തീരു.

അതിഥികളെ സ്വീകരിക്കുന്നതിലും പ്രതിപക്ഷ ബഹുമാനം കാണിക്കുന്നതിലും മാന്യതയുടെ മുഖമുദ്ര നമുക്കു കാണുവാൻ കഴിയും. ഒരാളുടെ തൊഴിൽ എന്തുതന്നെയായിരുന്നാലും അതിൽ മാന്യത പുലർത്തുവാൻ കഴിയണം. ഓഫീസ് ജോലി, അദ്ധ്യാപക വൃത്തി, ചികിത്സ, അഭിഭാഷക ജോലി, കൃഷിപ്പണി ഇങ്ങനെ ഏതു ജോലി ചെയ്യുന്നവർക്കും മാന്യത പുലർത്തുവാൻ സാധിക്കും.

കൂട്ടുകാരെ,

ചെറുപ്പം മുതൽ നാം ചെയ്യുന്ന ജോലിയിൽ അർപ്പണബോധവും ആത്മാർത്ഥതയുമാണ് ആവശ്യം. മാന്യതയിൽ പ്രകടമാകേണ്ട ചില അടിസ്ഥാന ഗുണങ്ങളാണ് കൃത്യനിഷ്ഠ, ധർമ്മബോധം, അവശരെ സഹായിക്കുവാനുള്ള സന്നദ്ധത, സ്വഭാവശുദ്ധി, ഉത്തരവാദിത്തബോധം, പ്രതിപക്ഷ ബഹുമാനം മുതലായവ. ഇത്തരം സ്വഭാവ ഗുണങ്ങൾ ശീലിച്ചാൽ നിങ്ങൾക്ക് മാന്യത തനിയെ വന്നുചേരും. മറ്റുള്ളവർ അംഗീകരിക്കയും ചെയ്യും.

ദൈവം അനുഗ്രഹിക്കട്ടെ

സ്നേഹപൂർവ്വം ആനിച്ചേച്ചി

## മാർത്തോമ്മാ സ്മൃതിപൈതൃക പഠന സെമിനാർ

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കാതോലിക്കേറ്റ് ശതാബ്ദിയോട് അനുബന്ധിച്ച് മാർത്തോമ്മാ സ്മൃതിപൈതൃക പഠനം എന്ന പേരിൽ ഒരു ദൃശ്യാവിഷ്കാരം 2012 നവംബർ 11–ാം തീയതി ഞായറാഴ്ച വി. കുർബ്ബാനന്തരം പള്ളിയിൽ വെച്ച് നടത്തി. വികാരി റവ. ഫാ. മാത്യു ഏബ്രഹാം അച്ചൻ മുഖ്യപ്രഭാഷണം നടത്തി. പരി. സഭയുടെ ചരിത്രം ഒരു വീഡിയോ ഫിലിമായി പ്രദർശിപ്പിച്ചു.




സഹപ്രവർത്തകരേ,

ഭദ്രാസനതലത്തിൽ നടത്തപ്പെട്ട സഹപാഠ്യമത്സരങ്ങൾ വളരെ ഭംഗിയായി നടത്തപ്പെട്ടു. വിജയികളായ എല്ലാ വിദ്യാർത്ഥികളെയും അഭിനന്ദിക്കുന്നു.

**ഭദ്രാസനതല വിജയികൾ**

**സബ് ജൂനിയർ: സിംഗിൾ സോംഗ്** 1. അൻകുഷ് അനി തോമസ്, ബുധനൂർ സെന്റ് ഏലിയാസ്, 2. സാനിയ സൂസൻ തോമസ്, എം.ജി.എം. ബഥേൽ **പ്രസംഗം** 1.,ഹന്നാ ആൻ ഈപ്പൻ, കോടുകുളഞ്ഞി സെന്റ് മേരീസ്, 2.,എബിൻ റ്റി. മാത്യു, കോടുകുളഞ്ഞി സെന്റ് മേരീസ്

**ജൂനിയർ : സിംഗിൾ സോംഗ്**, 1.,കെസിയ സാറാ ചാക്കോ,ആറാട്ടുപുഴ സെന്റ് മേരീസ്, 2.,സാന്റോ ഷാജി,ആറ്റുവ സെന്റ് തോമസ് **പ്രസംഗം** 1.,നവീൻ പ്രിൻസ് തോമസ്,എം.ജി.എം. ബഥേൽ, 2. ഷാരോൺ ടോം തോമസ്,പുത്തൻകാവ് സെന്റ് ആൻഡ്രൂസ് **സമൂഹഗാനം** 1. സൻജു മറിയം സജു, മെൽബി അന്നാ മാത്യു & ജോസ്‌ലിൻ ജോയി, കുരമ്പാല സെന്റ് തോമസ് 2. നിഥിൻ കോശി ജേക്കബ്, സൗരവ് ജി. വർഗീസ് & ഷോൺ ഏബ്രഹാം, സെന്റ് ജോർജ്ജ് ആറാട്ടുപുഴ. **വേദവാക്യം** 1. മന്നാ മറിയം,സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ 2. ഇവൻസ് ചാക്കോ മാത്യു,സെന്റ് മേരീസ് പുത്തൻകാവ്

**സീനിയേഴ്സ്: സിംഗിൾ സോംഗ്** 1. നിമിഷ എലിസബേത്ത് ചെറിയാൻ,സെന്റ് മേരീസ് പുത്തൻകാവ് 2. ക്ലാറാ തോമസ്, സെന്റ് സ്റ്റീഫൻസ് പേരിശ്ശേരി, **പ്രസംഗം** 1. ജോസ്നാ മേരി ജോൺ,എം.ജി.എം. ഇടവങ്കാട് 2. നവ്യാ ബീനാ മാത്യു,സെന്റ് ജോർജ്ജ് അറത്തിൽ **സമൂഹഗാനം** 1. ഷെറോൺ എൽസാ സജി, ഷൈൻ സൂസൻ ഷാജി & റിയാ മേരി തങ്കൻ, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട് 2. നീനു ആനി സാം, ജസി മേരി വർഗീസ് & സനു ഏലിയാമ്മ തോമസ്,എം.ജി.എം. ഓതറ **വേദവാക്യം** 1. ഫേബാ എൽസാ ജോർജ്ജ്,സെന്റ് മേരീസ് ഇടനാട് 2. നീനാ സാറാ ജോൺ,സെന്റ് മേരീസ് കടപ്ര **പൊതുവിജ്ഞാനം** 1. സൻജോ വി. കുര്യൻ,എം.ജി.എം. തോട്ടപ്പുഴ 2. റോണാ സൂസൻ ഏബ്രഹാം,സെന്റ് മേരീസ് ഇടനാട്

**ഹയർ സെക്കന്ററി: ഉപന്യാസം** 1. കൃപാ രാജൻ,സെന്റ് ജോർജ്ജ് മംഗലം 2. ഹെൽനാ ഐപ്പ്, എം.ജി.എം. തോട്ടപ്പുഴ **പൊതുവിജ്ഞാനം** 1. ജയ്സൺ മാത്യു,സെന്റ് ജോർജ്ജ് പൂഴിക്കാട് 2. ബനിലാ കെ. മോനച്ചൻ, സെന്റ് തോമസ് കുരമ്പാല

**വാർഷികവും ശതാബ്ദി ആഘോഷവും**

സഭയുടെ 1960-ാം വാർഷികവും കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷവും സംയുക്തമായി ആഘോഷിക്കുവാൻ തക്കവണ്ണം ഈ ചരിത്ര സംഭവത്തിന് സാക്ഷിയാകുവാനും ഭദ്രാസന സണ്ടേസ്കൂൾ കൗൺസിലിന്റെ തീരുമാനപ്രകാരം നവംബർ 4-ാം തീയതി ഞായറാഴ്ച ആയിരക്കണക്കിന് വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും സംഗമം വളരെ അനുഗ്രഹപ്രദമായി നടത്തുവാൻ കഴിഞ്ഞതിൽ ദൈവത്തെ സ്തുതിക്കുന്നു.

ആറാട്ടുപുഴ സെന്റ് മേരീസ് ദേവാലയത്തിൽ സംഘടിച്ച സംഗമം ഇടവകവികാരി ഫാ. എം.കെ. ഇമ്മാനുവേൽ സ്വാഗതം ആശംസിക്കുകയും റാലി ഭദ്രാസന മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് ഉത്ഘാടനം ചെയ്യുകയും മാസ്റ്റർ തോമസ് കുറിയാക്കോസ് ശതാബ്ദി സന്ദേശം നടത്തുകയും അതിനുശേഷം ഭദ്രാസന ബാനറിന്റെ കീഴിൽ 100 സണ്ടേസ്കൂൾ കുട്ടികൾ ശുഭ്രവസ്ത്ര ധാരികളായി വേദപുസ്തകവുമേന്തി കാതോലിക്കേറ്റ് പതാക ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫും, സണ്ടേസ്കൂൾ പതാക ഭദ്രാസന ഡയറക്ടറും വഹിച്ചുകൊണ്ട് നേതൃത്വം നൽകി.

പുത്തൻകാവ്, ചെങ്ങന്നൂർ, ഇടവങ്കാട്, പന്തളം, ഉമയാറ്റുകര എന്നീ ഡിസ്ട്രിക്ടുകളുടെ ബാനറിനു പുറകിലായി ഡി. പ്രസിഡന്റ്, ഇൻസ്പെക്ടർ, സെക്രട്ടറി എന്നിവരുടെ നേതൃത്വത്തിൽ സണ്ടേസ്കൂൾ കുട്ടികൾ ശതാബ്ദി കൊടികളുമേന്തി വിവിധ യൂണിറ്റുകളുടെ വർണ്ണശബളമായ ഫ്ളോട്ടുകളും ക്രൈസ്തവ സംസ്ക്കാരത്തിന്റെ തനിമയുടെ വേഷവും കാതോലിക്കേറ്റിനെ ധീരമായി നയിച്ച പിതാക്കന്മാരുടെ ഫോട്ടോകളും വഹിച്ചുകൊണ്ട് പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ എത്തിച്ചേർന്നു.

ഭദ്രാസന സണ്ടേസ്കൂൾ വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനം നിരണം ഭദ്രാസനത്തിന്റെ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. കണ്ണൂർ യൂണിവേഴ്സിറ്റി ... വൈസ് ചാൻസിലർ, മലങ്കര സഭയുടെ അസോസിയേഷൻ സെക്രട്ടറി എന്നീ നിലകളിൽ സേവനമനുഷ്ഠിച്ച ബ. ഡോ. അലക്സാണ്ടർ കാരയ്ക്കൽ മുഖ്യസന്ദേശം നടത്തി. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗീസ്, പുത്തൻകാവ് ഡി. പ്രസിഡന്റ് ഫാ. ബിജു റ്റി. മാത്യു എന്നിവർ ആശംസകൾ അറിയിച്ചു. ആതിഥേയത്വം നൽകിയ പുത്തൻകാവ് കത്തീഡ്രൽ വികാരി ഫാ. മത്തായി കുന്നിൽ, ഭദ്രാസന ഡയറക്ടർ എന്നിവർ യഥാക്രമം സ്വാഗതവും കൃതജ്ഞതയും നടത്തി.

ഇത്രയും വിജയപ്രദമാക്കിയ സണ്ടേസ്കൂൾ സെക്രട്ടറി, കൗൺസിൽ അംഗങ്ങൾ ഡി. പ്രസിഡന്റ്, ഇൻസ്പെക്ടർ, സെക്രട്ടറി, ബഹു. വൈദിക ശ്രേഷ്ഠർ, പ്രഥമ അദ്ധ്യാപകർ, സഹ അദ്ധ്യാപകർ, വിശ്വാസികൾ, സൽക്കാരം നൽകി പ്രോത്സാഹിപ്പിച്ച ആറാട്ടുപുഴ, പുത്തൻകാവ് ഇടവകകളിലെ വികാരിമാർ, ട്രസ്റ്റി, സെക്രട്ടറി, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഇടവകജനങ്ങൾ, അഭ്യുദയ കാംക്ഷികൾ, സഹകരിച്ച് പ്രോത്സാഹിപ്പിച്ച എല്ലാവരോടുള്ള നന്ദി പ്രത്യേകം അറിയിക്കുന്നു.

കൗൺസിലിനുവേണ്ടി

**ജി. വർഗ്ഗീസ് കാവുംപുറത്ത്** (ഡയറക്ടർ)